


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 16 THE ONLINE OFFICIAL NEWS BULLETIN 2024 April 11


## SEASON OF RESURRECTION | ഉയിർപ്പുകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| ♪2 1st Sunday after New Sunday 338th Mem.of Mar Thoma II Niranam Valiya Pali **14** | ♪6 **15** | ♪2 202nd Mem. of Mar Thoma VIII (Puthencavu Cathedral) **16** | ♪6 73rd Mem. of "Catholicatente Ratnadeepam" Geevarghese Mar Philexinos (Puthencavu Cathedral) **17** | ♪2 **18** | ♪6 **19** | ♪2 **20** |



പ. കുറിയാക്കോസ് മാർ ഗ്രീഗോറിയോസിന്റെ (പാമ്പാടി തിരുമേനി) 59-ാമത് ഓർമ്മപ്പെരുന്നാൾ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ ആചരിച്ചു. പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.



മദ്രാസ് ഭദ്രാസനത്തിലെ ഈസ്റ്റ് ഏഷ്യ റീജിയൻ MGOCSM - OCYM കമ്മിറ്റിയുടെയും, മെൽബൺ സെന്റ് ഗ്രീഗോറിയോസ് തീർത്ഥാടന ദേവാലയത്തിന്റെയും നേതൃത്വത്തിൽ യൂത്ത് കോൺഫറൻസ് നടന്നു. ഗീവർഗീസ് മാർ പീലക്സിനോസ് അദ്ധ്യക്ഷത വഹിച്ചു. യൂഹാനോൻ മാർ ദിമിത്രയോസ് ഉദ്ഘാടനം ചെയ്തു. ഓസ്ട്രേലിയ, സിങ്കപ്പൂർ, മലേഷ്യ, ന്യൂസിലാൻഡ് രാജ്യങ്ങളിൽ നിന്നായി 250-ഓളം പ്രതിനിധികൾ പങ്കെടുത്തു.



**സഖറിയാ മാർ അപ്രേം മെത്രാപ്പോലീത്തായാൽ കോറെപ്പിസ്ക്കോപ്പാ സ്ഥാനാഭിഷിക്തനായ എം. ഡി. യൂഹാനോൻ റമ്പാൻ.**



ഓസ്ട്രേലിയായിലെ മെൽബൺ സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ദേവാലയത്തെ മലങ്കര സഭയുടെ ആഗോള തീർത്ഥാടന കേന്ദ്രമാക്കി പ്രഖ്യാപിച്ചതിന്റെ ഭാഗമായുള്ള പൊതുസമ്മേളനം ഗീവർഗീസ് മാർ പീലക്സീനോസിന്റെ അദ്ധ്യക്ഷതയിൽ ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് ഉത്ഘാടനം ചെയ്തു. മദ്രാസ് ഭദ്രാസനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന വെല്ലൂർ സ്നേഹഭവനുവേണ്ടി 10 ലക്ഷം രൂപ ഇടവക മെത്രാപ്പോലീത്തായ്ക്ക് കൈമാറി.



മലങ്കര ഓർത്തഡോക്സ് സഭയിലെ റിട്ടയേർഡ് വൈദികരുടെ എക്സിക്യൂട്ടീവ് കമ്മിറ്റി പരുമല സെമിനാരിയിൽ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്നു

## സന്യാസ സമൂഹത്തിന്റെ വാർഷിക സമ്മേളനം

അഖില മലങ്കര സന്യാസ സമൂഹത്തിന്റെ വാർഷിക സമ്മേളനം 2024 ഏപ്രിൽ 16-19 വരെ നാഗ്പൂർ സെന്റ് തോമസ് സെമിനാരി, ഭിലായി സെന്റ് തോമസ് ആശ്രമം എന്നിവിടങ്ങളിൽ വച്ച് നടത്തപ്പെടുന്നു. ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള സന്യസ്ഥർ സംബന്ധിക്കും.

ഗീവർഗീസ് മാർ കൂറിലോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, അലക്സിയോസ് മാർ യൗസേബിയോസ്, സക്കറിയ മാർ സേവേറിയോസ് എന്നിവർ നേതൃത്വം നൽകും. സമ്പൂർണതയുടെ ബന്ധമായ സ്നേഹം ധരിപ്പിൻ എന്നതാണ് ഈ വർഷത്തെ മുഖ്യ ചിന്താവിഷയം. ധ്യാനങ്ങൾ, വേദപഠന ക്ലാസ്സുകൾ, ആനുകാലിക വിഷയങ്ങൾ ആസ്പദമാക്കിയുള്ള ചർച്ചകൾ, കൽക്കട്ട ഭദ്രാസനത്തിലെ വിവിധ ദൈവാലയ സന്ദർശനം, ഭിലായ് മിഷൻ സന്ദർശനം എന്നിവയും ക്രമീകരിച്ചിട്ടുണ്ട്.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 1924-ലെ കല്പനകളുടെ നമ്പർ ബുക്ക്.

1141. സുബ്ബയ്യരുടെ പേർക്കു. കണിയാന്ത്ര അലക്സാണ്ടറിനു ശിപാർശി ക്കത്തു എഴുതി. 25-1-1100. കോട്ടയം.

1142. ചാലക്കുഴിയിൽ പൗലോച്ചനു. അവിടത്തെ കല്യാണത്തെക്കുറിച്ചും മറ്റും. ... മറ്റും എഴുതി അയച്ചു. കോട്ടയം 24-1-1100.

1143. ... ഗീവറുഗീസു കശീശായ്ക്കു. വർത്തമാനങ്ങളെക്കുറിച്ചു. കോട്ടയം മാർ ഏലിയാ ചാപ്പൽ. 26-1-1100.

1144. ഇലഞ്ഞിക്കൽ ജോൺ വക്കീലിനു. വർത്തമാനങ്ങളെക്കുറിച്ചു. ഏലിയാ ചാപ്പൽ, കോട്ടയം. ടി തീയതി.

28-1-1100. എറികാട്ടു കുടുംബത്തിൽപെട്ട ആറ്റുതുരുത്തേൽ വറീച്ചന്റെ പേർക്കു. പെട്ടെന്നുണ്ടായ ആപൽക്കരമായ ആപത്തിൽ വറീച്ചനെയും കുടും ബത്തെയും എല്ലാവരും യഥാശക്തി സഹായിക്കണമെന്നു ഒരു കല്പന. കോട്ടയം മാർ ഏലിയാ ചാപ്പൽ. 1100 ചിങ്ങം 28-നു.

1145. കെ. എ. ജോർജ് രജിസ്ട്രാർക്കു. ഇത്രടം വന്നുപോകണമെന്നു. 29-നു.

1146. പറമ്പിൽ ഉമ്മൻ വാദ്ധ്യാർക്കു. ടി. ടി. കോട്ടയം 29-1-1100.

1147. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. വന്നു പോകുന്നതിനുമായി. ടി. സ്ഥലം . ടി തീയതി.

1148. കെ. പി. പുന്നൂസു വക്കീലിനു. ഭാര്യ മരിച്ചുപോയതിനെക്കുറിച്ചു ഒരു അനുശോചന കത്തു. ടി. സ്ഥലം . ടി തീയതി.

1149. ശങ്കരത്തിൽ മത്തായി ശെമ്മാച്ചനു. യോഗത്തിലും പള്ളികളിലും മറ്റും പ്രസംഗങ്ങളും ഗുണദോഷങ്ങളും ചെയ്യുന്നപക്ഷം തന്നെ ഇടവകക്കാരും മറ്റും സഹായിക്കുമെന്നും മറ്റും കാണിച്ചു. ടി. സ്ഥലം. ടി തീയതി.

1150. അയിരൂർ കുറ്റിക്കണ്ടത്തിൽ അലക്സന്ത്രയോസ് കത്തനാർക്കു. വർത്ത മാനങ്ങൾക്കും മറ്റും ഒരു കത്തു. ടി. സ്ഥലം. ടി തീയതി.

1151. വി. സി. ഗീവറുഗീസു ക്ലേറിക്കു. വർത്തമാനങ്ങൾക്കും മറ്റും ഒരു കത്തു. കോട്ടയത്തു മാർ ഏലിയാ ചാപ്പലിൽ നിന്നും. 1100 ചിങ്ങം 29-നു.

1152. എല്ലാ പള്ളികളിലേയ്ക്കും വികാരിമാർക്കും ദേശത്തുപട്ടക്കാർക്കും പള്ളി കൈക്കാരും ശേഷമുള്ള ജനങ്ങളുമായവർക്കു. ചേന്നംകരി പള്ളി വികാരി നാവള്ളിൽ സ്കറിയാ കത്തനാർ കണക്കു കേൾപ്പിക്കാതെയും റോമായിൽ പോകണമെന്നുള്ളം വെളിപ്പെടുത്തിയിരിക്കുന്നതിനാൽ ചേന്നംകരി പള്ളി ഇട വകയിൽ നടവഴക്കം, പതാരം മുതലായ വരുമാനങ്ങൾ പൂപ്പള്ളിൽ യൗസേഫ് തൊമ്മിയെ ഏല്പിച്ചു അതിന്റെ രേഖയോടുകൂടി വരുന്ന കല്യാണങ്ങളും മറ്റ് ആവശ്യങ്ങളും തടസ്സം കൂടാതെ നടത്തിക്കൊടുക്കണമെന്നു. കോട്ടയം ഏലിയാ ചാപ്പൽ. 1100 കന്നി 1-നു.

1153. കൊച്ചുമെത്രാച്ചനു. ഇവിടെ നിന്നും പരുമലയ്ക്കു വന്നുചേരുന്നതിനു വള്ളം അയപ്പിക്കണമെന്നും മറ്റു വർത്തമാനങ്ങൾക്കും. ടി. സ്ഥലം. 3-2-1100.

1154. കൊച്ചുമെത്രാച്ചനു. തിരുവല്ലായിൽ അലോഹ്യം ഉണ്ടായിരിക്കുന്നെന്നും മെത്രാച്ചനു സമാധാനപ്പെടുത്താൻ കഴിയുമെന്നും മറ്റു കാണിച്ചു കൊച്ചുമാ മ്മച്ചന്റെ ... കൊടുത്തയച്ചു. 5-1-1100. കോട്ടയം.

1155. കൊച്ചുമാമ്മച്ചനു. അവിടെ പള്ളിയിൽ കഴിഞ്ഞ ഞായറാഴ്ച അലോഹ്യം ഒന്നും ഉണ്ടാകാതെ കഴിഞ്ഞതിൽ സന്തോഷിക്കുന്നു എന്നും ... ഇവിടെ വരണമെന്നും കാണിച്ചു. പരുമല സിമ്മനാരി. 10-2-1100.



1100 കന്നി 7-നു രാത്രി പത്തു മണിക്കു കോട്ടയത്തു നിന്നും വള്ളം കയറു കയും 8-നു 5 മണിക്കു പരുമല സിമ്മനാരിയിൽ എത്തുകയും ചെയ്തു.

1156. അഞ്ചേരിൽ കോശി വക്കീലിനു. കേസിനെ സംബന്ധിച്ചും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും. 1100 കന്നി 10-നു.

1157. പി. റ്റി. ഗീവർഗീസ് കശീശായ്ക്കു. ഉടൻ ഇവിടെ വന്നുചേരണമെന്നും മറ്റും. ടി സ്ഥലം. ടി തീയതി.

1158. ... തോട്ടത്തിവീട്ടിൽ പള്ളിവാതുക്കൽ തെരുവത്തു ഈശോ കത്ത നാർക്കു. വർത്തമാനങ്ങളെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1159. കിഴക്കുംകര പൗലൂസിന്. സമാധാന കാര്യത്തെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1160. നെടുന്തെള്ളിൽ സ്കറിയാ കത്തനാർക്കു. സമാധാനത്തെക്കുറിച്ചും വർത്തമാനത്തെക്കുറിച്ചും മറ്റും. പരുമല സിമ്മനാരി. 1100 കന്നി 12.

1161. പൂതക്കുഴി അബ്രഹാം കത്തനാർക്കു. കേസിനെക്കുറിച്ചും വർത്തമാ നത്തെക്കുറിച്ചും. ടി സ്ഥലം. ടി തീയതി.

1162. പി. കെ. മാത്യുവിനു. ഫോട്ടോ അയച്ചിരിക്കുന്നു എന്നും മറ്റും. ടി സ്ഥലം. ടി തീയതി.

1163. കോലാടി വടക്കു താവു മകൻ ചാക്കുണ്ണിക്കു. കുന്നംകുളം കിഴക്കേ പുത്തൻപള്ളി കൈസ്ഥാനം ഒഴിയുന്നതിനെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയ തി.

1164. തെക്കേക്കര കുറിയാക്കോസു കത്തനാർക്കു. കുന്നംകുളം കിഴക്കേ പുത്തൻപള്ളി കൈക്കാരൻ ചാക്കുണ്ണിയെക്കുറിച്ചു. ടി സ്ഥലം. ടി തീയതി.

1165. വി. സി. ഗീവർഗീസ് ക്ലേറി. വർത്തമാനത്തെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1166. (രണ്ടു പ്രതി)

1166. നമ്മുടെ തിരുവല്ലാ പാലിയേക്കര പള്ളിയിലെയും തെക്കേ പുത്തൻപള്ളിയിലേയും വികാരിയും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ, നിങ്ങളുടെ ഇടയിലുള്ള തർക്കങ്ങളെക്കുറിച്ചു ഇന്നു നമ്മുടെ മുമ്പാകെ വച്ചു കേട്ടതിൽ ഇനി വേറൊരു നിശ്ചയവും കല്പനയും ഉണ്ടാകുന്നതു വരെ രണ്ടായി നടക്കുന്നതു തൽക്കാല തർക്കങ്ങളുടെ ശമനത്തിനു നല്ലതെന്നു വിചാരിക്കുന്നതിനാൽ പാലിയേക്കരപള്ളിയിൽ മാസത്തിൽ രണ്ടു തവണയുള്ളതിൽ ഒരു തവണയും തെക്കേ പുത്തൻപള്ളിയിൽ മാസത്തിൽ നാലു തവണയുള്ളതിൽ രണ്ടു തവണയും മണലിൽ മാത്യൂസു കത്തനാർ നടത്തിക്കൊള്ളുകയും ശേഷം തവണകൾ കാരയ്ക്കൽ പള്ളിയിലെ പട്ടക്കാരിൽ മൂലമണ്ണിൽ തോമസു കത്തനാരു നടത്തുന്നതിനും അയാളെക്കൊണ്ടു നടത്തിച്ചുകൊള്ളുകയും ചെയ്യണം. ... യോഗത്തിൽ കേൾപ്പിച്ചു സംഖ്യ ക്ലിപ്തപ്പെടുത്തുകയും ആ സംഖ്യ ടി മാമ്മൻ പൗലോസിനു കൊടുത്തു തീരുന്നതു വരെ കല്യാണങ്ങൾക്കുള്ള പതാരം വകയിൽ പട്ടക്കാർക്കുള്ള ഓഹരി ഇരുഭാഗത്തെയും മുതൽക്കെട്ടിൽ നിന്നും ടിയാനു കൊടുത്തുകൊള്ളുകയും വേണം. അടുത്ത 20-ാം തീയതി ഞായറാഴ്ച പാലിയേക്കര പള്ളിയിലെ തവണ മാത്യൂസ് കത്തനാരുടെയും തെക്കേ പുത്തൻപള്ളിയിലെ തവണ തോമ്മസു കത്തനാരുടെയും ആയി ഗണിച്ചു അവർ തവണ തടത്തേണ്ടതും പിന്നാലെ ഓരോ പള്ളിയിലേതും മാറി മാറി ഓരോരുത്തൻ നടത്തിക്കൊള്ളേണ്ടതുമാണ്. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയക്കുന്നതാണ്. എന്ന് 1100 കന്നി 13-നു പരുമല സിമ്മനാരിയിൽ നിന്നും. 13-2-1100.

ഇതിന്റെ ഓരോ പ്രതി രണ്ടു പള്ളിയിലേക്കും അയച്ചിട്ടുണ്ട്.

1167. തുമ്പമൺ വടക്കേക്കര കരണിയായിൽ ... ചാന്നാർ മുതൽപേർക്കു. ടിയാൻ ക്രിസ്തുമതാചാരവലംബിയായി തീരുന്നതിനെക്കുറിച്ചും മറ്റും. ടിയാന്റെ പേർക്കു. ടി സ്ഥലം. ടി തീയതി.

1168. തുമ്പമൺപള്ളി ... യോഗത്തിലേക്കു ...

1169. കെ. റ്റി. ഗീവറുഗീസു ശെമ്മാശനു. ... അയ്പ്പിന്റെ ശസ്ത്രക്രിയയെക്കുറിച്ചും മറ്റും. പരുമല സിമ്മനാരി. 1100 കന്നി 17.

1170. തയ്യിൽ മാത്തുച്ചനു. കേസിനെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1171. പി. പി. തോമസ് വാദ്ധ്യാർക്കു. വർത്തമാനത്തെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1172. ചേപ്പാട്ടു പള്ളി വികാരി ഗീവറുഗീസു കത്തനാർക്കു. അങ്ങോട്ടു വരുന്ന കാര്യത്തെക്കുറിച്ചു പിന്നീട് കല്പന അയക്കാമെന്നും മറ്റും. പരുമല സിമ്മനാരി. 1100 കന്നി 13.

1173. പി. കെ. ഇട്ടിമാത്തുവിനു. ഇങ്ങോട്ടയച്ചിരുന്ന സഹായിക്കണമെന്നുള്ള കത്തിനും വർത്തമാനങ്ങൾക്കും മറ്റും. പരുമല. 17-2-1100.

1174. ചെറുവത്തൂർ മാത്തു ഉതുപ്പിനു. ടി സംഗതി. പരുമല. 17-2-1100.

1175. എം. റ്റി. മത്തായി ശെമ്മാശ്ശനു. തന്റെ പ്രയാസങ്ങളെക്കുറിച്ചും മറ്റും ... ടി സ്ഥലം. ടി തീയതി.

1176. പി. ജി. കോശിക്കത്തനാർക്കു വാഴ്വു. അൽവാറീസ് മെത്രാച്ചന്റെ ഓർമ്മദിവസം കുർബാന ചൊല്ലിയെന്നും മറ്റു വർത്തമാനങ്ങളെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1177. ചെറുവത്തൂർ കുറിയാക്കോസ് കത്തനാർക്കു. ഇങ്ങോട്ടയച്ചിരുന്ന സഹായിക്കണമെന്നുള്ള അഭ്യർത്ഥനയ്ക്കും മറ്റു വർത്തമാനങ്ങൾക്കും. ടി സ്ഥലം. ടി തീയതി.

1178. പണിക്കർ ഗീവറുഗീസു കശീശായ്ക്കു. ഉടൻ ഇത്രടം വരണമെന്നും മറ്റും. ടി സ്ഥലം. ടി തീയതി.

1179. ദാവീദ് ശെമ്മാശ്ശൻ ബി.എ. ബി.ഡി. ക്കു. സമരിക്കേസിന്റെ അവധി കഴിഞ്ഞു വിവരത്തിനു എഴുതി അയയ്ക്കണമെന്നും മറ്റുമുള്ള സംഗതിക്കു. ടി സ്ഥലം. ടി തീയതി.

1180. ഇ. ജെ. ഉതുപ്പച്ചനു. കേസുകളെക്കുറിച്ചും മറ്റും. കന്നി 19-നു.

1181. കെ. കെ. ലൂക്കോസു വക്കീൽ അവർകൾക്ക്. മിസ്സസ് ലൂക്കോസിനെ അനുമോദിച്ചും മറ്റും. പരുമല. 1100 കന്നി 19-നു.

1182. ചേപ്പാട്ടു പള്ളിക്കാർക്കു. 25-നു വെള്ളിയാഴ്ച അവിടെ എത്തത്തക്ക വിധം ഇവിടെനിന്നും യാത്ര പുറപ്പെടുമെന്നും മറ്റും. 1100 കന്നി 23-നു ബുധനാഴ്ച. പരുമല സിമ്മനാരി.

1183. ഗീവറുഗീസ് ശെമ്മാശൻ ബി.ഡി. അവർകൾക്കു. വർത്തമാനത്തെക്കുറിച്ചും അയ്പിന്റെ ശസ്ത്രക്രിയയെക്കുറിച്ചും മറ്റും. പരുമല സിമ്മനാരി. 1100 കന്നി 24-നു.

1184. കോലാടി പൗലൂസ് കത്തനാർക്കു. വർത്തമാനത്തെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1185. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു. വർത്തമാനത്തെക്കുറിച്ചും .... നെക്കുറിച്ചു വിവരത്തിനും. ടി തീയതി.

1186. തര്യൻ മാസ്റ്റർക്കു. പുത്തനങ്ങാടി പുളിയ്ക്കൽ വീട്. വർത്തമാനത്തെക്കുറിച്ചു. ടി തീയതി.

1187. ചുങ്കത്തു വറിയതു ഇയ്യുവിനു. ടിയാൻ മി. കോപ്പനെ കണ്ടു എന്നു എഴുതിയിരിക്കുന്നതിനെക്കുറിച്ചും വർത്തമാനങ്ങൾക്കും മറ്റും. ... 24-1-1100.

1188. കെ. വി. അബ്രഹാം വക്കീലിനു. കേസിനെക്കുറിച്ചും മറ്റു ... പരുമല. കന്നി 24-നു.

25-നു കാലത്തു ഒരു മണിക്കു പരുമല സിമ്മനാരിയിൽ നിന്നും വള്ളം കയറി അഞ്ചര മണിയോടു കൂടി കരിപ്പുഴ പാലത്തുങ്കൽ ഇറങ്ങി 9 മണിയോടു കൂടി ചേപ്പാട്ടു പള്ളിയിൽ എത്തി.

1189. കിഴക്കേക്കര കുഞ്ഞപ്പനു. കേസു കാര്യത്തെക്കുറിച്ചും വർത്തമാനത്തെക്കുറിച്ചും മറ്റും. ചേപ്പാട്ടു പള്ളിയിൽ നിന്നും. 1100 കന്നി 29-നു.

1190. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. കേസിനെക്കുറിച്ചും വർത്തമാനങ്ങളെക്കുറിച്ചും. ടി സ്ഥലം. ടി തീയതി.

1192. എ. ഫീലിപ്പോസു എം.എ. ബി.എൽ. അവർകൾക്കു. കേസിനെക്കുറിച്ചും മറ്റും. ടി സ്ഥലം. 30-2-1100.

29-ാം തീയതി കാലത്തു 10 മണിക്കു കാർത്തികപ്പള്ളി പള്ളിയിലേക്കു പോയി. ... പെങ്ങളുടെ സംസ്കാര ശുശ്രൂഷ നടത്തിയതിനുശേഷം അന്നു തന്നെ തിരികെ ചേപ്പാട്ടു പള്ളിയിലേക്കു പോരുകയുണ്ടായി. അഞ്ചര മണിക്കു ചേപ്പാട്ടു പള്ളിയിൽ എത്തി.

തുലാം 2-നു ശനിയാഴ്ച 12 മണിക്കു ശേഷം ചേപ്പാട്ടു പള്ളിയിൽ നിന്നും കാർത്തികപ്പള്ളിയിലേക്കു പോയി ആ പള്ളിയിൽ താമസിച്ചശേഷം ഞായറാഴ്ച രാത്രി രണ്ടു മണിക്കു ശേഷം വള്ളം കയറുകയും തിങ്കളാഴ്ച രാവിലെ 6 മണിക്കു കരിവാകം പള്ളിയിൽ എത്തി കാപ്പി കഴിഞ്ഞശേഷം എട്ടു മണിയോടു കൂടി പരുമലയ്ക്കു തിരിച്ചു. 12 മണിക്കു പരുമല സിമ്മനാരിയിൽ എത്തി.

1193. പാലപ്പള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും മറുപടിക്കും മറ്റും. പരുമല സിമ്മനാരി. 1100 തുലാം 6-നു.

1194. കിഴക്കേത്തലയ്ക്കൽ തോമ്മസു കത്തനാർക്കു. മർദ്ദീൻ വർത്തമാനത്തെക്കുറിച്ചു ബഗദാദിൽ നിന്നും മത്തായിയുടെ എഴുത്തു വന്നിട്ടുള്ള ... എന്നുള്ളതിനെക്കുറിച്ചു അറിയിക്കണമെന്നും മറ്റും. ടി സ്ഥലം. ടി തീയതി.

1195. മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർക്കു. ശീമ വർത്തമാനങ്ങളെക്കുറിച്ചും കേസുകളുടെ പത്രിക മുതലായതു മേടിക്കുന്നതിനെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1196. പീലക്സിനോസ് മെത്രാച്ചനു. പെരുനാളിനു മുമ്പുകൂട്ടി ഇവിടെ എത്തണമെന്നും മറ്റും. ടി സ്ഥലം. 1100 തുലാം 8.

1197. ... മക്കളുടെ മരണത്തെക്കുറിച്ചു അനുശോചന കത്തും മറ്റു വർത്തമാനങ്ങൾക്കും. ടി സ്ഥലം. ടി തീയതി.

1198. കെ. ഐ. ജോർജ്ജിനു. വർത്തമാനങ്ങൾക്കും മറ്റും. ടി സ്ഥലം. ടി തീയതി.

1199. ഇരുമലെ വർക്കിക്കു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

1200. കുറിയാക്കോസ് റമ്പാച്ചനു. പെരുന്നാളിനു മുമ്പുകൂട്ടി ഇവിടെ എത്തണമെന്നും മറ്റും. ടി സ്ഥലം. ടി തീയതി.

1201. അഞ്ചേരിൽ കോശി വക്കീലിനു. കേസിന്റെ കാര്യവിവര പത്രിക ഒപ്പിട്ടു അങ്ങോട്ടയയ്ക്കുന്നു എന്നും മറ്റും. 1100 തുലാം 11-നു.

1202. ഇ. ജെ. ഫീലിപ്പോസ് ബി.എ. ബി.എൽ. അവർകൾക്കു. കേസിനെക്കുറിച്ചും മറ്റു വർത്തമാനങ്ങളെക്കുറിച്ചും മറ്റും. 1100 തുലാം 12.

1203. കിഴക്കേയറ്റത്തു കൊച്ചുകുഞ്ഞപ്പനു. കേസിനെക്കുറിച്ചും മറ്റു വർ

ത്തമാനങ്ങളെക്കുറിച്ചും. 1100 തുലാം 12.

1204. തയ്യിൽ മാത്യു ബി.എ. ബി.എൽ. അവർകൾക്കു. ഇലഞ്ഞിക്കലെ ഫീലിപ്പോച്ചന്റെ പേർക്കു, കണക്കു കേൾവിക്കു യോനാ എൻമേൽ കൊടുത്ത അന്യായത്തിന്റെ പകർപ്പു അയച്ചുകൊടുക്കണമെന്നും മറ്റും. 1100 തുലാം 12-നു.

1205. എറികാട്ടു കൊച്ചുകുഞ്ഞപ്പനു. വർത്തമാനങ്ങൾക്കും മറ്റും. ടി സ്ഥലം. ടി തീയതി.

1206. കെ. ഒ. ഇടിക്കുള എന്ന കൊച്ചനു ഒരു മേസ്തിരി ജോലി കൊടുക്കണമെന്നു സബ് എഞ്ചിനിയർക്കു ഒരു ശിപാർശിക്കത്തു. സബ് എഞ്ചിനിയർ കെ. ഐ. തോമസ് മാവേലിക്കര. ടി സ്ഥലം. ടി തീയതി.

1207. സി. പി. തരകനു. രാജി ആലോചനയെക്കുറിച്ചും മറ്റും. പരുമല സിമ്മനാരി. 1100 തുലാം 13-നു.

1208. കെ. കെ. ലൂക്കോസു വക്കീലിനു. തുമ്പമൺകാരൻ വി. റ്റി. ഉമ്മൻ എന്നയാളിനു വേണ്ടി ഒരു ശിപാർശിക്കത്തു. ടി സ്ഥലം. ടി തീയതി.

1209. നമ്മുടെ പഴഞ്ഞിയിൽ പള്ളി വികാരിക്കും ദേശത്തുപട്ടക്കാർക്കും പള്ളി കൈക്കാരന്മാർക്കും ശേഷം ജനങ്ങൾക്കും വാഴ്വ്. പ്രിയരെ, ആ പള്ളി വകക്കു വരുവാനുള്ളതായ ഏതാനും രൂപാ കോടതിയിൽ കെട്ടിവച്ചിരിക്കുന്നതു വാങ്ങി പള്ളി വകയ്ക്കായി ഉപയോഗിക്കുന്നതിനു ഇപ്പോഴത്തെ കൈക്കാരന്മാർ തന്നെയായാൽ വളരെ സൗകര്യവും ... ഉള്ളതുകൊണ്ട് ഇനിയും വേറൊരു കല്പനയും നിയമങ്ങളും ഉണ്ടാകുന്നതുവരെ അവർ തന്നെ കൈസ്ഥാന ജോലി നടത്തുവാൻ തക്കവണ്ണം കല്പന കിട്ടണമെന്നു നിങ്ങൾ പള്ളിക്കാർക്കു അപേക്ഷയുള്ളതായി നമ്മുടെ പുലിക്കോട്ടിൽ മത്തായി കത്തനാർ നമ്മെ അറിയിക്കുക നിമിത്തം ഇപ്പോൾ ഈ കല്പന നാം അയക്കുന്നതാണ്. ഇനിയും വേറൊരു കല്പനയും നിയമനവും ഉണ്ടാകുന്നതുവരെ ഇപ്പോഴത്തെ കൈക്കാരന്മാരെക്കൊണ്ട് തന്നെ പള്ളിയുടെ കൈസ്ഥാനജോലി സംബന്ധമായ സകല സംഗതികളും ഭംഗിയായി നടത്തിച്ചുകൊള്ളുകയും കോടതിയിൽ കെട്ടിവച്ചിരിക്കുന്ന പണം അവരെക്കൊണ്ടു വാങ്ങിപ്പിച്ചു അവരെക്കൊണ്ടു പള്ളിക്കായി ഉപയോഗിച്ചുകൊള്ളുകയും വേണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളിൽ സദാ വസിച്ചിരിക്കുമാറാകട്ടെ എന്നു 1924-നു കൊല്ലം 1100 തുലാം 13-നു പരുമല സിമ്മനാരിയിൽ നിന്നും.

1210. കെ. സി. ഈപ്പൻ മാപ്പിള അവർകൾക്ക്. 200 രൂപാ ചാത്തന്നൂർ കിഴക്കേവീട്ടിൽ ഗീവറുഗീസു മുതലാളിക്കു കൊടുത്തു നമ്മുടെ പേരിൽ കണക്കു എഴുതിക്കൊള്ളണമെന്നു. ടി തീയതി. ടി സ്ഥലം.

1211. കെ. എം. മാമ്മൻ മാപ്പിള അവർകൾക്കു. ഉള്ളന്നൂർ പള്ളി വകയായി ചെങ്ങന്നൂർ മുൻസിപ്പു കോർട്ടിൽ നടക്കുന്ന കേസിന്റെ ഹിയറിംഗ് മാമ്മൻ മാപ്പിള പോയി നടത്തുന്നപക്ഷം കേസു നിശ്ചയമായും ജയിക്കുമെന്നു നമ്മുടെ കക്ഷികൾക്കു അഭിപ്രായം ഉള്ളതിനാൽ കഴിവുള്ളപക്ഷം അതു ചെയ്തുകൊടുക്കണമെന്നും മറ്റും. 1100 തുലാം 22-നു.

1212. വടക്കടത്തു ഗീവറുഗീസു ഉമ്മനു. ടിയാൻ എഴുതിയ കവിതയ്ക്കു ഒരു ആശീർവാദ കല്പന. 24-3-1100.

1213. സി. പി. തരകനു. ആലുവാ വർത്തമാനത്തെക്കുറിച്ചും മറ്റും. 1100 തുലാം 27-നു. പരുമല സിമ്മനാരി.

1214. ചാലക്കുഴിയിൽ അബ്രഹാം കത്തനാർക്കു. താമസിയാതെ അങ്ങോട്ടു വരുന്നുണ്ടെന്നും മറ്റു വർത്തമാനങ്ങൾക്കും മറ്റും. ടി സ്ഥലം. ടി തീയതി.

1215. കെ. സി. മാത്തു വക്കീലിനു. കേസിനെ സംബന്ധിച്ചും മറ്റു വർത്തമാനങ്ങൾക്കും. ടി സ്ഥലം. ടി തീയതി.

1216. വി. പി. തൊമ്മൻ മാസ്റ്റർക്ക്. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി.

1217. പാലപ്പള്ളി പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്ക്. ടി സ്ഥലം. ടി തീയതി.

1218. കിഴക്കേത്തലയ്ക്കൽ തോമ്മസു കത്തനാർക്ക്. കൂർത്തമല പള്ളിക്കാരുടെ അനുവാദം കൂടാതെ ആ ഇടവകക്കാരനല്ലാത്തവനും കുമ്പനാടുപള്ളി ഇടവകക്കാരനായ കോലേലിൽ കൊച്ചുഞ്ഞിന്റെ മകൻ മരിച്ചാറെ കൂർത്തമല പള്ളിയിൽ താൻ കബറടക്കി എന്നു കാണിച്ചു ഈപ്പൻ ചൂണ്ടമണ്ണിൽ മുതൽപേർ സങ്കടം ബോധിപ്പിച്ചിരിക്കുന്നത് താൻ വിവരത്തിനു റിപ്പോർട്ടു അയക്കണമെന്നും മറ്റും. 1100 തുലാം 28-നു. പരുമല സിമ്മനാരിയിൽ നിന്നു.

1219. എറികാട്ടു കൊച്ചുകുഞ്ചപ്പനു. കേസിനെക്കുറിച്ചും വർത്തമാനങ്ങളെക്കുറിച്ചും മറ്റും. പരുമല. 1100 തുലാം 29-നു.

1220. എം. സി. മാത്യു ടീച്ചർ. വർത്തമാനങ്ങൾക്കും മറ്റും. ടി സ്ഥലം. ടി തീയതി.

1221. സി. പി. തരകനു. മുമ്പു അയച്ച എഴുത്തുകൾ അവിടെ കിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു എന്നും മറ്റു രാജി കാര്യങ്ങളെക്കുറിച്ചു നടക്കുമെന്നു മല്പാനു ആശയുണ്ടെങ്കിൽ മാത്രം തമ്മിൽ കണ്ടാൽ മതിയെന്നും മറ്റും എഴുതിയതു നമുക്കു ആശയില്ലാത്തതിനാലാണെന്നും മറ്റും. പരുമല സിമ്മനാരി. 1100 വൃശ്ചികം 2-നു.

1222. കരിങ്ങണാമറ്റത്തിൽ മാത്യൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. ടി സ്ഥലം. ടി തീയതി.

1223. ചീരാമ്മേലിൽ ഗീവറുഗീസു കത്തനാർക്കു. ഇവിടുത്തെ വർത്തമാനങ്ങളെക്കുറിച്ചും കേസിന്റെ വിവരത്തെക്കുറിച്ചും മറ്റും ഒരു വർത്തമാനക്കത്തു. ടി സ്ഥലം. ടി തീയതി.

1224. ഇടവങ്കാട്ടു പള്ളിക്കാർക്കു. ആ പള്ളിയിൽ ഞായറാഴ്ചതോറും ... മുതൽപിടിക്കാരൻ കഴിഞ്ഞ ഞായറാഴ്ച എണ്ണി ... എഴുതിച്ചുകൊള്ളണമെന്നും മറ്റും. പരുമല സിമ്മനാരി. 2-4-1100.

1225. ചെറിയമഠത്തിൽ കൊച്ചു യാക്കൂബ് കത്തനാർക്കു. അവിടെ എതൃകക്ഷികളുടെ മെത്രാൻ എഴുതിയ കല്പന അവിടെ വായിച്ചു എന്നും മൂപ്പച്ചൻ അതിനു അനുബന്ധമായി പ്രസംഗിക്കുകയും ചെയ്തു എന്നു എഴുത്തുകൾ മുഖേന അറിയുന്നതു വാസ്തവമാണോ എന്നും മറ്റും. പരുമല സിമ്മനാരിയിൽ നിന്നും. 3-4-1100.

1226. മല്ലപ്പള്ളി പാതിക്കാടു പുത്തൻപള്ളി വികാരിയും വാളക്കുഴിയിൽ യൗസേഫ് ശെമ്മാശനും അയ്പു മാത്തനും വറുഗീസ് ഏബ്രഹാം ... ഇത്താക്കു ഇത്താക്കും പൗലോസ് വറുഗീസും ഈപ്പൻ വർക്കിക്കും കൂടെ ആനിക്കാട്ടു മർത്തമറിയം പള്ളിക്കും അതിനോടു ചേർന്ന പള്ളിക്കൂടവും സംബന്ധിച്ചു അവിടുള്ള ... അനുസരിച്ചു നിങ്ങളെ ഒരു കമ്മറ്റിയായി നിശ്ചയിച്ചു കമ്മറ്റിയുടെ ചുമതലയിൽ മേലാൽ പള്ളികാര്യവും പള്ളിക്കൂട സംഗതിയും അഭിവൃദ്ധിയിൽ നടത്തുന്നതിനു വികാരിയെ പ്രസിഡണ്ടായും ശെമ്മാശനെ വൈസ് പ്രസിഡണ്ടായും അയ്പു മാത്തനെ ട്രഷററും ഇത്താക്കു ഇത്താക്കു, വർഗീസ് ഈപ്പനും കമ്മറ്റിക്കാരന്മാരായും നിശ്ചയിച്ചു നാം ഈ കല്പന അയക്കുന്നതാണെന്നും ശേഷം പിന്നാലെ എന്നും മറ്റും. പരുമല. 4-4-1100.

1227. പാറേട്ട് സ്കറിയാക്കുട്ടിക്കു. വലിയ കോയിതമ്പുരാനെ കണ്ടതു നന്നായി എന്നും നാം താമസിയാതെ തിരുവനന്തപുരത്തിനു പോകുന്നു എന്നും മറ്റും. പരുമല സിമ്മനാരി. ടി തീയതി.

1228. പുതക്കുഴിയിൽ അബ്രഹാം കത്തനാർക്ക്. തിരുവനന്തപുരത്തേക്കുള്ള യാത്രയെക്കുറിച്ചു. ടി സ്ഥലം. 1100 വൃശ്ചികം 5-നു.

1229. പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനു. കമ്പി അടിക്കുന്നപക്ഷം തിരുവനന്തപുരത്ത് വന്നു ചേർന്നുവെന്ന്. ടി തീയതി.

1230. കൊച്ചുമെത്രാച്ചനു. തിരുവനന്തപുരം യാത്രയെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

1231. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. തുമ്പമൺ ഇംഗ്ലീഷ് സ്കൂളിന്റെ കഴിഞ്ഞ കർക്കടകം മുതൽ നാലു മാസത്തെ കണക്കു കൊച്ചുമാമ്മച്ചനു അയച്ചുതന്നതു അങ്ങോട്ടയക്കുന്നു. വഴക്കും തർക്കവും ഉണ്ടാകാതിരിക്കാൻ തക്കവണ്ണം പ്രവർത്തിച്ചാൽ കൊള്ളാമെന്നും മറ്റും. ടി തീയതി.

1232. അയച്ചുതന്ന തുമ്പമൺ ഇംഗ്ലീഷ് സ്കൂളിന്റെ കർക്കടകം മുതൽ നാലു മാസത്തെ കണക്കു കിട്ടി എന്നും അതു പറമ്പിൽ വാദ്ധ്യാരുടെ പേർക്കു അയച്ചുകൊടുത്തു എന്നും ഇന്നു നാം തിരുവനന്തപുരത്തേക്കു പുറപ്പെടുമെന്നും മറ്റും. 1100 വൃശ്ചികം 7-നു. പരുമല സിമ്മനാരിയിൽ നിന്നും.

7-ാം തീയതി വ്യാഴാഴ്ച രാത്രി 10 മണിക്കു വള്ളം കയറി വെള്ളിയാഴ്ച രാത്രി 9 മണിക്കു കൊല്ലം ബോട്ടുകടവിൽ എത്തി ശനിയാഴ്ച പകൽ ഒന്നര മണിക്കുള്ള ട്രെയിനിൽ നാലര മണിക്കു തിരുവനന്തപുരം സ്റ്റേഷനിൽ എത്തി അവിടെ നിന്നു സ്പെഷ്യൽ കാറിൽ തിരുവനന്തപുരം സുറിയാനി പള്ളിയിൽ അഞ്ചര മണിക്കു വന്നുചേർന്നു.

(തുടരും)




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പ്രഭാഷണം

# പരുമല ഒരു പുണ്യ സ്ഥലം

## പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ

### പരുമലപ്പള്ളി കൂദാശാനന്തരം ഉള്ള പൊതുസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷ പ്രസംഗം

മലങ്കരസഭയുടെ അഭിമാനമായ Your Excellency Dr. P. C. Alexander, the Honourable Governor of Maharashtra, Mrs. Alexander, ആദരണീയരായ Archbishop Mar Joseph Powathil, Marthoma Metropolitan Philipose Mar Chrisostem, Metropolitan Nikitas, Metropolitan Aghan Baliozian, HG Sebouh Sarkissian, Rt. Rev. Bishop Sam Mathew, Sri. P. K. Narayana Panicker, Imam P. K. Hamsa Moulavi Farooki, Sri. C. K. Vidyasagar, മറ്റു വിശിഷ്ടാതിഥികളേ, അഭിവന്ദ്യ പിതാക്കന്മാരേ, കോർഎപ്പിസ്കോപ്പാമാരെ, റമ്പാച്ചന്മാരേ, വൈദികശ്രേഷ്ഠരേ, ശെമ്മാശ്ശന്മാരെ, കർത്താവിൽ നമ്മുടെ വാത്സല്യ മക്കളേ,

മഹത്വമേറിയ ഒരു തിരുസന്നിധിയിൽ നിന്നുകൊണ്ടാണ് ബലഹീനനായ നാം നിങ്ങളെ അഭിസംബോധന ചെയ്യുന്നത്. ദൈവകൃപ ബലഹീനനായ നമ്മുടെമേലും നമ്മെ ശ്രവിക്കുന്ന സഹൃദയരായ നിങ്ങളുടെമേലും വാരിച്ചൊരിഞ്ഞു തരുമാറാകട്ടെ.

പരുമല ഒരു പുണ്യ സ്ഥലമാണ്. ഒരു തീർത്ഥാടനകേന്ദ്രമാണ്. ഈ സ്ഥലത്തിന്റെ നടുനായകൻ മറ്റാരുമല്ല, കർത്താവായ യേശുതമ്പുരാന്റെ ദാസനും, നമ്മുടെ പിതാവുമായ മഹാ പുണ്യവാളനായ പരുമല കൊച്ചു തിരുമേനി എന്നറിയപ്പെടുന്ന, പരിശുദ്ധ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയാണല്ലോ. ജാതിമതഭേദമന്യേ അദ്ദേഹത്തിന്റെ അനുഗ്രഹങ്ങളിൽ അഭയം പ്രാപിച്ചുകൊണ്ട് അനേകർ ഇവിടെ വന്നു കൂടി പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിച്ച് തിരിച്ചുപോകുന്നു. ഈ പുണ്യ സ്ഥലം നാം പലപ്പോഴും സന്ദർശിക്കാറുണ്ട്. പ്രഭാതം മുതൽ പ്രദോഷം വരെയുള്ള പല സമയങ്ങളിൽ നാം ഇവിടെ എത്തിയിട്ടുണ്ട്. വരുമ്പോഴൊക്കെ ഒരു സമൂഹം, സ്ത്രീപുരുഷഭേദമെന്യേ ഈ പരിശുദ്ധന്റെ കബറിങ്കൽ നിറകണ്ണുകളോടും, അനുതാപ ഹൃദയത്തോടും ദൈന്യതയാർന്ന മുഖഭാവത്തോടുംകൂടി നിന്ന് പ്രാർത്ഥിക്കുന്ന കാഴ്ച നാം കാണുന്നു.

പരിശുദ്ധ പരുമല കൊച്ചുതിരുമേനിയുടെ അരുമ ശിഷ്യനായി പരുമലയിൽ താമസിച്ചു പഠിച്ച് അദ്ദേഹത്തിന്റെ അനുഗ്രഹീതകരങ്ങളാൽ പട്ടംകെട്ടപ്പെട്ട് കർത്താവിന്റെ മുന്തിരിത്തോട്ടത്തിലെ പൗരോഹിത്യവേലയ്ക്ക് വിളിച്ചു ചേർക്കപ്പെട്ട പരിശുദ്ധ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിന്റെ അനുഗൃഹീത ജീവിതത്തിൽ ആകൃഷ്ടനായി അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ച ആളാണ് ബലഹീനനായ നാം. പരുമല കൊച്ചു തിരുമേനിയെക്കുറിച്ച് ധാരാളം കാര്യങ്ങൾ നമുക്ക് വലിയബാവായിൽനിന്നും കേൾക്കുവാനും, അനുഭവിക്കുവാനും സാധിച്ചിട്ടുണ്ട്. ആ വലിയ ബാവാതിരുമേനിയുടെ ശിഷ്യഗണത്തിൽ അവസാനത്തെ കണ്ണിയായി നാം ഇവിടെ ദൈവകരുണയാൽ നിൽക്കുകയാണ്. നാം സഭയുടെ എപ്പിസ്കോപ്പൽ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതുതന്നെ അതിന് ഉത്തമ ഉദാഹരണമാണ്. ആ പരിശുദ്ധ പിതാക്കന്മാരിൽ നിന്നു പഠിക്കുകയും, പരിചരിക്കുകയും ചെയ്തിട്ടുള്ള പാരമ്പര്യങ്ങളും, തത്വസംഹിതകളും ആചാരനിഷ്ഠകളുമാണ്, നാം ഇന്നും കാത്തു പരിപാലിച്ചു പോരുന്നത്. പരുമല തിരുമേനിയിൽനിന്നും കണ്ടു പഠിച്ചിട്ടുള്ള പുരോഹിതർക്ക് വിശുദ്ധ കുർബാനയോടും ആരാധനയോടും ഉള്ള ഭക്തി ഒരു പ്രത്യേകതയാണ്. പരിശുദ്ധ പരുമല കൊച്ചുതിരുമേനിയുടെ കാര്യങ്ങൾ പ്രസ്താവിക്കുമ്പോൾ തന്നെ അവർ ഗദ്ഗദരായി, നിറകണ്ണുകളോടു മാത്രമേ അവർക്ക് സംസാരിക്കുവാൻ കഴിയൂ. ആ പരിശുദ്ധ പാരമ്പര്യവും, വിശ്വാസസ്ഥിരതയും, ആരാധനാഭക്തിയും, ഇന്നത്തെ മേൽപ്പട്ടക്കാരിലും, പട്ടക്കാരിലും, വിശ്വാസികളിലും നിറഞ്ഞു കവിഞ്ഞ് പ്രബുദ്ധരും പ്രകാശിതരും, പ്രശോഭിതരും ആയി കാണുവാൻ ദൈവകരുണയാൽ സംഗതിയാകട്ടെ.

**പരുമലസെമിനാരിയുടെ ചരിത്രം**



മലങ്കരസഭയുടെ തെക്കൻ പ്രദേശങ്ങളിൽ സഭയ്ക്ക് പൊതുവായ ഒരു സ്ഥാപനം ഇല്ലാതിരുന്ന സാഹചര്യത്തിൽ, പൊതുസ്ഥാപനങ്ങൾ സ്ഥാപിച്ച് തെക്കൻ പ്രദേശങ്ങളിൽ സഭയെ സുസജ്ജമാക്കുക എന്ന ലക്ഷ്യത്തോടുകൂടിയാണ്, 1872-ൽ (1047, കർക്കിടകം 13-ന്) അരികുപുറത്ത് കോരുത് മാത്തൻ നൽകിയ സ്ഥലത്ത്, മലങ്കര മെത്രാപ്പോലീത്താ, പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനി പരുമലയിൽ വൈദിക വിദ്യാഭ്യാസം ലക്ഷ്യമാക്കി ഒരു സെമിനാരി സ്ഥാപിച്ചു. അതാണ് ഈ ദേവാലയത്തിന്റെ പടിഞ്ഞാറുവശത്തുള്ള അഴിപ്പുര. പിന്നീട് അതിന്റെ പൂർണ്ണ ചുമതല പരുമല തിരുമേനിയെ ഏൽപ്പിച്ചു. ഭക്തിയുടെയും പരിജ്ഞാനത്തിന്റെയും, നിറകുടമായ ആ വന്ദ്യ ഗുരുവിന്റെ കീഴിൽ 1877 മുതൽ ഇവിടെ വൈദിക പരിശീലനം സജീവമായി. അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ അഗ്രഗണ്യരായിരുന്നു പരിശുദ്ധ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിയും വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് തിരുമേനിയും. തുടർന്ന് സെമിനാരി അംഗങ്ങളുടെ ആരാധനയ്ക്കായി ഒരു ദേവാലയം ഉയർന്നു. ഇതൊരു താല്ക്കാലിക കെട്ടിടമായിരുന്നു. ദൈവഭക്തനും പുണ്യവാനുമായ തിരുമേനി ഇവിടെ ദൈവത്തിന് മനോഹരമായ ഭവനവും, യാഗപീഠവും പണിയുവാൻ ഏറെ ആഗ്രഹിച്ചിരുന്നു. അതിനുവേണ്ടി അദ്ദേഹം തന്നെ അക്ഷീണം പരിശ്രമിച്ച് അക്കാലത്ത് ഉണ്ടാക്കുവാൻ കഴിയുന്നവിധത്തിൽ, ഏറെ ചാരുതയാർന്ന ഒരു ദേവാലയവും സെമിനാരി കെട്ടിടവും നിർമ്മിച്ചു. 1070 മകരം 15-ാം തീയതി അതായത് 1895 ജനുവരി 27-ാം തീയതി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനിയും, പരിശുദ്ധ പരുമല കൊച്ചുതിരുമേനിയും ചേർന്ന് അവരുടെ പുണ്യകരങ്ങളാൽ താല്ക്കാലിക കൂദാശ നിർവ്വഹിച്ചു. പരിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ നാമത്തിലാണ് ഈ ദേവാലയം സ്ഥാപിച്ചതെങ്കിലും, ദൈവമാതാവിന്റെയും, മാർത്തോമ്മാ ശ്ലീഹായുടെയും നാമത്തിൽ കൂടി ഇവിടെ രണ്ട് ത്രോണോസുകൾ സ്ഥാപിച്ചു. പിന്നീട് വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് തിരുമേനി ചില പരിഷ്കാരങ്ങൾ വരുത്തി, അബ്ദുൾ മ്ശിഹാ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് ഇൻഡ്യ സന്ദർശിച്ചപ്പോൾ 1912 ആഗസ്റ്റ് 19-ാം തീയതി (കുടാരപ്പെരുനാൾ) പരുമലപ്പള്ളിയുടെ കുദാശ നിർവ്വഹിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




1887-ൽ കോട്ടയത്ത് വൈദിക സെമിനാരി പുനരാരംഭിച്ചപ്പോൾ പരുമല സെമിനാരിയുടെ പ്രാധാന്യം കുറയുകയായിരുന്നു. എന്നാൽ 1902 നവംബർ 2-ാം തീയതി പരുമല കൊച്ചു തിരുമേനി കാലം ചെയ്ത് ഇവിടെ കബറടങ്ങിയതു മുതൽ പരുമല സഭാചരിത്രത്തിൽ മായിക്കുവാൻ കഴിയാത്തവിധം പ്രകാശിതമാകുകയായിരുന്നു. കൂടാതെ 1913 മുതൽ 1923 വരെ തുമ്പമൺ, കണ്ടനാട്, മെത്രാസനങ്ങളിൽ ശുശ്രൂഷ നിർവ്വഹിച്ച യൂയാക്കിം മാർ ഈവാനിയോസ് തിരുമേനിയുടെ കബറിടവും ഇവിടെ സ്ഥിതിചെയ്യുന്നു. ഇതോടെ ദൈനംദിനം ഈ സ്ഥാപനം വളർന്നു വരികയായി. ദേവാലയം, പരിശുദ്ധ പരുമല തിരുമേനിയുടെ കബർ, ധ്യാനമന്ദിരം, ആഡിറ്റോറിയം, സെമിനാരി കെട്ടിടം, ആശുപ്രതി, വൈദികസദനം ഇങ്ങനെ പടിപടിയായി ഇതിന്റെ വളർച്ച പുരോഗതിയിൽ നിന്നു പുരോഗതിയിലേക്ക് കുതിക്കുകയുണ്ടായി. ഈ പരിശുദ്ധന്റെ കബറിൽ നിന്നുള്ള വരുമാനം സഭയുടെ ആകമാന വളർച്ചയ്ക്കുതന്നെ ഒരു വലിയ നിദാനമായി ഭവിച്ചു എന്നു നാം പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല. അപ്രകാരം ആയിരക്കണക്കിന് ആളുകൾ ഒരേ സമയത്തു തന്നെ ആരാധനയ്ക്കായി കൂടിവരുന്ന ഇവിടെ അനുയോജ്യമായ ഒരു ദേവാലയം ഉണ്ടാകണമെന്നുള്ളത് സഭയുടെ ഒരു ആഗ്രഹമായിരുന്നു. നാം പിതാവിനെപ്പോലെ സ്നേഹിച്ച നമ്മുടെ മുൻഗാമി പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സുകൊണ്ട് അതിന് മുൻകൈ എടുത്തു. അക്കാലത്ത് പ്രഗത്ഭരായ പല വാസ്തുശില്പികളും ഈ ദേവാലയത്തിന്റെ മാതൃക ഉണ്ടാക്കി സമർപ്പിച്ചിട്ടുണ്ട്. ആ കാലത്തു തന്നെയാണ് ലോകോത്തര വാസ്തുശില്പിയായ ചാൾസ് കൊറിയയും ഒരു മോഡൽ സഭയുടെ പരിഗണനയ്ക്കായി സമർപ്പിച്ചത്. ഇതിനെക്കുറിച്ച് ചില അഭിപ്രായ വ്യത്യാസങ്ങളെല്ലാം ഉണ്ടായിരുന്നെങ്കിലും, പ. പരുമല കൊച്ചുതിരുമേനി ഒരു ദേവാലയം പണിയണമെന്നാഗ്രഹിച്ചപ്പോൾ, അത് ഏറ്റവും ശ്രേഷ്ഠവും, മഹത്തരവും ആയിരിക്കണമെന്ന്, ആഗ്രഹിച്ചതുപോലെതന്നെ നമ്മുടെ പ. സുന്നഹദോസും ദൈവത്തിൽ ശരണപ്പെട്ടുകൊണ്ട് ചിന്തിച്ചു. ആയതിനാലാണ് 1993 ഫെബ്രുവരി സുന്നഹദോസിൽ ചാൾസ് കൊറിയയുടെ മാതൃക നാം സ്വീകരിച്ചത്.

അപ്രകാരം 1995 മാർച്ച് 19-ാം തീയതി, പള്ളിയുടെ ശതാബ്ദി ആഘോഷ പരിപാടികളുടെ ഉദ്ഘാടനത്തോടനുബന്ധിച്ച് ബലഹീനനായ നമ്മുടെ കരങ്ങളാൽ കല്ലിട്ട് പണിയാരംഭിച്ച ഈ ദേവാലയം ഇന്ന് നമ്മുടെ കരങ്ങളാൽ തന്നെ കൂദാശ ചെയ്യുവാൻ സർവ്വശക്തനായ ദൈവം ആവശ്യമായ ശക്തിയും അനുഗ്രഹങ്ങളും, വാരി ചൊരിഞ്ഞു തന്നു എന്നതിൽ നാം ദൈവത്തെ അതിരറ്റ് മഹത്വപ്പെടുത്തുന്നു. നാം ഇതു പറയുമ്പോൾ നമ്മുടെ കണ്ണുകൾ നിറഞ്ഞു പോകുന്നു. ഹൃദയം രോമാഞ്ചകഞ്ചുകമായിത്തീരുന്നു. ഈ ദേവാലയ കൂദാശയിൽ നമ്മെ സഹായിച്ച നമ്മുടെ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിയോടും സീനിയർ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയോടും, മറ്റ് എല്ലാ സഹോദര മെത്രാപ്പോലീത്തന്മാരോടും ഉള്ള നന്ദിയും സ്നേഹവും നാം ഇത്തരുണത്തിൽ അറിയിക്കുന്നു.

ഈ ദേവാലയ നിർമ്മാണത്തിൽ ബന്ധപ്പെട്ട ലോകപ്രശസ്തനായ ചാൾസ് കൊറിയയ്ക്കും നിസ്വാർത്ഥമായി ഇതിന്റെ ആരംഭം മുതൽ ഇതിന്റെ മേൽനോട്ടം വഹിച്ച നമ്മുടെ വാത്സല്യവാനായ എൻജിനീയർ എ. എം. മാത്യുവിനും, ഇതിന്റെ പണികൾ നിർവ്വഹിക്കുകയും, നേതൃത്വം നൽകുകയും ചെയ്ത എല്ലാ എൻജിനീയർമാർക്കും, കോൺട്രാക്ടേഴ്സിനും, ജോലിക്കാരായ എല്ലാവർക്കും നാം പ്രത്യേകം നന്ദിയും സ്നേഹവും അറിയിക്കുന്നു.

ഈ സെമിനാരിയുടെ മാനേജരായി ദീർഘകാലം സേവനം അനുഷ്ഠിച്ച കെ. ബി. മാത്യൂസ് അച്ചനും, പി. വി. ഏബ്രഹാം അച്ചനും, പി. എം. ഗീവറുഗീസ് റമ്പാനും നമ്മുടെ നന്ദി അറിയിക്കുന്നു.

അതോടൊപ്പം ഇതിന്റെ കൂദാശാകർമ്മം സഭാചരിത്രത്തിലെ ഒരു വലിയ മുഹൂർത്തമാക്കി മാറ്റുവാൻ തക്കവണ്ണം അക്ഷീണം പ്രയത്നിച്ച ധാരാളം ആളുകളുണ്ട്. എല്ലാവരേയും നാം ദൈവസന്നിധിയിൽ സമർപ്പിച്ച് പ്രാർത്ഥിക്കുകയും എല്ലാവരോടുമുള്ള നമ്മുടെ നന്ദിയും സ്നേഹവും അറിയിക്കുകയും ചെയ്യുന്നു. പ്രത്യേകിച്ച് ജനറൽ കൺവീനറായി സേവനം അനുഷ്ഠിച്ച മലയാള മനോരമ ചീഫ് എഡിറ്ററും നമ്മുടെ ആലോചനാസമിതി അംഗവുമായ ശ്രീ. കെ. എം. മാത്യുവിനോടുള്ള നന്ദിയും നാം പ്രത്യേകം അറിയിക്കുന്നു.

ഈ ദേവാലയത്തിന്റെ പണിക്ക് ഇപ്പോൾ ഇതുവരെ നാലു കോടി രൂപയോളം ചെലവാക്കി കഴിഞ്ഞിട്ടുണ്ട്. ഈ തുക അത്രയും മലങ്കരസഭയോടുള്ള



**പരുമല സെമിനാരി പഴയ ദൃശ്യം.**

സ്നേഹവും, പ. പരുമല കൊച്ചുതിരുമേനിയോടുള്ള ഭക്തിയും ആദരവും മുഖാന്തിരമായി ജാതി-മത-വർഗ്ഗ-വർണ്ണ വ്യത്യാസമില്ലാതെ ഭക്തരായ വിശ്വാസികൾ സംഭാവന ചെയ്ത വലുതും ചെറുതുമായ തുകകൾ ആണ്. ആയതിനാൽ വിശ്വാസികൾക്കുവേണ്ടിയും അശരണരുടെ ആശ്വാസകേന്ദ്രമായും ഈ ദേവാലയം ഭാവിയിൽ പൂർണ്ണമായും സമർപ്പിക്കപ്പെടണമെന്നതാണ് നമ്മുടെ ആഗ്രഹം. അതിന് ഉതകുന്നവിധത്തിൽ ആവശ്യമായ ക്രമീകരണം ചെയ്തുകഴിഞ്ഞു.

ഈ മംഗളമുഹൂർത്തത്തിൽ നമുക്ക് പറഞ്ഞാൽ തീരാത്തവിധം വലിയ ദുഃഖം നമ്മുടെ ഹൃദയത്തിൽ ഉണ്ട്. അതിന് രണ്ടു കാരണങ്ങളാണ്

1. ഇന്ന് മനുഷ്യരുടെയിടയിൽ കാണുന്ന അശുദ്ധ ജീവിതവും, ദൈവീകമല്ലാത്ത പെരുമാറ്റങ്ങളും, ബലഹീനനായ നമ്മെ വളരെ വേദനിപ്പിക്കുന്നതാണ്. പ. പരുമല തിരുമേനിയുടെ ഭക്തിജീവിതം അനുകരിച്ച് എല്ലാവരും വിശുദ്ധജീവിതം കൈക്കൊണ്ട് കർത്താവിന്റെ അനുകാരികളാകണം. ഒരു അശുദ്ധനും, അശുദ്ധയും നമ്മുടെ ഇടയിൽ ഉണ്ടാകുവാൻ ഇടയാകരുത്. എല്ലാവരും മാലാഖാതുല്യരായി ജീവിതം നയിച്ച് 'നിന്റെ രാജ്യം വരണമേ' എന്ന കർത്താവ് പഠിപ്പിച്ച പ്രാർത്ഥന പോലെ ഈ ഭൂതലത്തെ സ്വർഗ്ഗമാക്കണം. നമ്മുടെ കർത്താവ് രണ്ടാമതു വരുമ്പോൾ എല്ലാവരും അവനോടു ചേർന്ന് ഹല്ലേലുയ്യാ പാടി ദൈവത്തെ സ്തുതിച്ച് മഹത്വപ്പെടുത്തുവാൻ ഉള്ള ഭാഗ്യം ആർക്കും നഷ്ടമാകരുത്.

2. പ. പരുമല കൊച്ചുതിരുമേനിയുടെ കാലത്ത് സഭയിൽ നിലനിന്നിരുന്ന സമാധാനം ഇന്ന് സഭയിലുണ്ടാകണമെന്ന് നാം വളരെ ആഗ്രഹിച്ചിരുന്നു. കഴിഞ്ഞ ഒരു നൂറ്റാണ്ടിലേറെയായി നിലനിന്നിരുന്ന കേസുകളും വഴക്കുകളും അവസാനിപ്പിച്ച് സഭയ്ക്ക് ഒരു സമാധാനാന്തരീക്ഷം നിലനിർത്തിക്കൊണ്ട് ഈ വി. കർമ്മം നടത്തുവാൻ ബലഹീനനായ നാം ഏറെ ആഗ്രഹിച്ചിരുന്നതാണ്. എന്നാൽ അതിന് കഴിയാതെ വന്നതിൽ നാം ഏറെ ദുഃഖിതനാണ്. വരുംതലമുറ നമ്മെ പഴിക്കാതിരിക്കാൻ, ഇപ്പോഴത്തെ ഈ നിയമയുദ്ധം അവസാനിപ്പിച്ച് സഭയിൽ സമാധാനമുണ്ടാകേണ്ടത് ഈ പുതിയ നൂറ്റാണ്ടിന്റെ ആവശ്യമാണെന്ന് എല്ലാവരും അറിയണം. **നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ശിഷ്യന്മാരിൽ ഒരുവനായ പ. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ മലങ്കര ഓർത്തഡോക്സ് സഭ അതിന്റെ തനതായ പാരമ്പര്യത്തിലും, വിശ്വാസത്തിലും മലങ്കരസഭയിൽ തഴച്ചുവളരേണ്ടത് ആവശ്യമാണ്. അന്ത്യോഖ്യാ സിംഹാസനത്തിന്റെ സ്ഥാപകനായ പ. പത്രോസ് ശ്ലീഹായും, മലങ്കരസഭയുടെ സ്ഥാപകനായ തോമ്മാ ശ്ലീഹായും എപ്രകാരം വർത്തിച്ചിരുന്നുവോ അപ്രകാരം കർതൃസന്നിധിയിൽ കൈകോർത്തു പിടിച്ച് സഹോദരതുല്യമായ ഭക്തിബന്ധത്തിൽ പരസ്പരം സഹായിച്ചും സഹകരിച്ചും അന്യോന്യം കാംക്ഷിച്ചും കഴിയുവാൻ ദൈവം സംഗതിയാക്കട്ടെ.** അതിനെല്ലാവരും പ്രാർത്ഥിക്കണം, പ്രയത്നിക്കണം. ഒരു നല്ല നാളേയ്ക്കുവേണ്ടി എല്ലാവരോടും ചേർന്ന് നാമും പ്രതീക്ഷിക്കുകയും പ്രത്യാശിക്കുകയും ചെയ്യുന്നു. ◆



# മലമടക്കിലെ കെടാവിളക്ക്

ഫാ. കുറിയാക്കോസ് ഒ.ഐ.സി.



**മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ സന്യാസ സമൂഹമായ റാന്നി–പെരുനാട് ബഥനി ആശ്രമത്തിന്റെ ചരിത്രം ആശ്രമാംഗമായിരുന്ന ഫാ. കുറിയാക്കോസ് ഒ.ഐ.സി. രചിച്ച് പ്രശസ്ത പത്രപ്രവർത്തകനായ കെ. വി. മാമ്മൻ എഡിറ്റ് ചെയ്ത് 1994–ൽ ബഥനി ആശ്രമം പ്രസിദ്ധീകരിച്ചിരുന്നു. സമകാലിക ചരിത്രരേഖകൾ കൂട്ടിച്ചേർത്തുകൊണ്ടുള്ള ആ ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച രൂപം സത്യാന്വേഷികൾക്കായി പ്രസിദ്ധീകരിക്കുന്നു.**

## 2

## മലങ്കര മെത്രാപ്പോലീത്തായുടെ കൽക്കട്ടാ സന്ദർശനം

സുപ്രസിദ്ധ അമേരിക്കൻ മിഷനറിയായിരുന്ന ജോൺ ആർ. മോട്ട് ഇന്ത്യയിലെ എല്ലാ മിഷനറി സമൂഹങ്ങളെയും ഉദ്ദേശിച്ച് ഒരു പ്രതിനിധി സമ്മേളനം 1912–ൽ കൽക്കട്ടയിൽ വിളിച്ചുകൂട്ടി. റോമൻ കത്തോലിക്കർ ഒഴിച്ചുള്ള മിക്ക ക്രൈസ്തവ സഭാപ്രതിനിധികളും അതിൽ സംബന്ധിച്ചിരുന്നു. മലങ്കരസഭയെ പ്രതിനിധാനം ചെയ്തത് അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് ആയിരുന്നു. കൂടാതെ വത്സല ശിഷ്യൻ ഫാ. പി. റ്റി. ഗീവറുഗീസും.

മാവേലിക്കര മല്ലിട്ടിപ്പണിക്കർ വീട്ടിൽ തോമ്മാ പണിക്കരുടെ മകനായിരുന്നു പി. റ്റി. ഗീവറുഗീസ്. ഇദ്ദേഹം ഏഴാം ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ മലങ്കരയുടെ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് (പുലിക്കോട്ടിലെ രണ്ടാമത്തെ മെത്രാപ്പോലീത്താ) മാവേലിക്കര വച്ചു കണ്ടുമുട്ടുകയും മെത്രാച്ചന്റെ താൽപര്യമനുസരിച്ചു സ്വപിതാവിന്റെ സമ്മതപ്രകാരം പി. റ്റി. ഗീവറുഗീസിനെ കോട്ടയം പഴയസെമിനാരിയിൽ കൊണ്ടുപോയി വട്ടശ്ശേരിൽ മല്പാനെ (പിന്നീട് മെത്രാപ്പോലീത്താ) ഭരമേല്പിക്കുകയും ചെയ്തു. തുടർന്നുള്ള അദ്ദേഹത്തിന്റെ വളർച്ച, വിദ്യാഭ്യാസം, സേവനരംഗങ്ങൾ മുതലായവ വട്ടശ്ശേരിൽ മല്പാന്റെ പ്രത്യേക ചുമതലയിലും താല്പര്യത്തിലുമായിരുന്നു. വിദ്യാഭ്യാസച്ചെലവു സമുദായം വഹിച്ചു. മദ്രാസ് ക്രിസ്ത്യൻ കോളജിൽ പഠിച്ച വിവിധ ക്രൈസ്തവ വിഭാഗത്തിൽപെട്ടവരിൽ നിന്ന് ആദ്യം എം.എ. പാസ്സായതും പി. റ്റി. ഗീവറുഗീസായിരുന്നു. അതിനാൽ അദ്ദേഹം എം. എ. അച്ചൻ എന്ന ഓമനപ്പേരിലും അറിയപ്പെട്ടിരുന്നു. തുടർന്ന് അദ്ദേഹം വട്ടശ്ശേരിൽ മെത്രാച്ചന്റെ താല്പര്യപ്രകാരം എം.ഡി. സെമിനാരി ഹൈസ്കൂൾ പ്രിൻസിപ്പലായി നിയമിക്കപ്പെട്ടു. സഭ വക വിദ്യാലയങ്ങളുടെ മേധാവികൾ വൈദികരായിരിക്കണമെന്ന ഒരു ചിന്താഗതിയും അന്നുണ്ടായിരുന്നു.

കൽക്കട്ടയിലെ മിഷനറി സമ്മേളനത്തിൽ വച്ച് സെറാമ്പൂർ കോളജ് പ്രിൻസിപ്പൽ, വിവിധ സഭകളിലെ സമുന്നത നേതാക്കന്മാർ മുതലായവരുമായി മെത്രാപ്പോലീത്തായ്ക്ക് ഫാ. പി. റ്റി. ഗീവറുഗീസിന്റെ സഹായത്തോടെ മലങ്കരസഭയിലെ ആത്മീയ പ്രവർത്തനങ്ങളെക്കുറിച്ച് ചർച്ച നടത്താൻ പല സന്ദർഭങ്ങൾ ലഭിച്ചു. ചർച്ചാവേളകളിൽ ഫാ. പി. റ്റി. ഗീവർഗീസ് വളരെയധികം തിളങ്ങിയെന്നും പ്രത്യേകം പറയേണ്ടതില്ലല്ലോ. സംഭാഷണാനന്തരം സെറാമ്പൂർ കോളജ് പ്രിൻസിപ്പൽ ഒരു പുതിയ പദ്ധതി മെത്രാപ്പോലീത്തായുടെ മുമ്പിൽ അവതരിപ്പിച്ചു. ഫാ. പി. റ്റി. ഗീവറുഗീസിനെ കോളജിൽ യൂറോപ്യന്മാരുടെ

പ്രതിമാസ ശമ്പള സ്കെയിലിൽ (800 രൂപ) നിയമിക്കാമെന്നും മലങ്കരസഭയിൽ നിന്നു പ്രതിഭാശാലികളായ യുവാക്കളെ യൂണിവേഴ്സിറ്റിയിൽ നിന്നു സ്കോളർഷിപ്പ് നൽകി പഠിപ്പിക്കാമെന്നും ഫാ. ഗീവറുഗീസിന്റെ നേതൃത്വത്തിൽ ഓർത്തഡോക്സ് ആരാധനാ സമ്പ്രദായം അവിടെ നടപ്പാക്കാമെന്നും ഫാ. പി. റ്റി. ഗീവറുഗീസിന്റെ കൂടെ വിദ്യാർത്ഥികളെ താമസിപ്പിച്ച് ഓർത്തഡോക്സ് വിശ്വാസകാര്യങ്ങൾ പരിരക്ഷിക്കാമെന്നും മറ്റും ആയിരുന്നു പദ്ധതിയുടെ രത്നച്ചുരുക്കം. താമസംവിനാ പി. റ്റി. ഗീവർഗീസ് സെറാമ്പൂരിൽ നിയമിതനായി. മട്ടയ്ക്കൽ അലക്സന്ത്രയോസ് ശെമ്മാശൻ (പിന്നീട് അലക്സിയോസ് മാർ തേവോദോസിയോസ്), ഒളശ്ശ കളപ്പുരയ്ക്കൽ യാക്കോബ് ശെമ്മാശൻ (മാർ തെയോഫിലോസ്), പാറേട്ട് മാത്യൂസ് ശെമ്മാശൻ (മാത്യൂസ് മാർ ഈവാനിയോസ്), മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശൻ (പത്രോസ് മാർ ഒസ്താത്തിയോസ്), പുത്തൻകാവിൽ ഗീവറുഗീസ് ശെമ്മാശൻ (മാർ പീലക്സിനോസ്), ചന്ദനപ്പള്ളി കെ. ഡേവിഡ് ശെമ്മാശൻ (പിന്നീട് ഡേവിഡ് കോർഎപ്പിസ്കോപ്പാ), തേവലക്കര റ്റി. ഒ. കോശി വൈദ്യൻ തുടങ്ങി പലരെയും സ്കോളർഷിപ്പോടുകൂടി സെറാമ്പൂരിൽ അയച്ചു പഠിപ്പിക്കാൻ സാധിച്ചു. ഇവരെല്ലാം തന്നെ പ്രശസ്തമായ രീതിയിൽ സഭാപ്രവർത്തനം അനുഷ്ഠിച്ചതിനാൽ ഈ സംഭവവികാസം സഭാചരിത്രത്തിലെ ഒരു നാഴികക്കല്ലാണെന്നു വിശേഷിപ്പിക്കാം.

അന്ന് കൽക്കട്ടയിൽ രൂപംകൊണ്ട ഈ ഗ്രൂപ്പിന്റെ നേതൃത്വം ഫാ. പി. റ്റി. ഗീവറുഗീസിനു തന്നെ ആയിരുന്നു. ആര്യസമാജം, ബ്രഹ്മസമാജം, ആംഗ്ലിക്കൻ സഭയിലെ ലോ ചർച്ച്-ഹൈ ചർച്ച് വിഭാഗങ്ങളിലെ മിഷനറിമാർ, വിശിഷ്യ ഓക്സ്ഫഡ് മിഷനിലെ വൈദികർ, അവരുടെ സംരക്ഷണത്തിൽ വളർന്ന ബാരിസോളിലെ (ഈസ്റ്റ് ബംഗാൾ) ഹൈചർച്ച് സന്യാസിനീസമൂഹം, വിവിധ പ്രൊട്ടസ്റ്റന്റ് വകുപ്പുകാരുടെ മിഷനറി സമൂഹങ്ങൾ, കൽക്കട്ടയിലെ അർമീനിയാ സഭാനേതാക്കൾ, കൽക്കട്ട സന്ദർശിച്ചു വന്നിരുന്ന ഗ്രീക്ക്-റഷ്യൻ സഭാംഗങ്ങൾ മുതലായവരുമായി ഈ ചെറിയ ഗ്രൂപ്പിനു വലിയ സമ്പർക്കത്തിനുള്ള അവസരങ്ങൾ കിട്ടി. കൽക്കട്ടയിൽ വച്ച് റഷ്യൻ ഓർത്തഡോക്സ് ആരാധനയിൽ ആകൃഷ്ടരായ ഈ ഗ്രൂപ്പിന്റെ നേതാവും മറ്റു പലരും റഷ്യൻ ഭാഷ പഠിക്കാൻപോലും തയ്യാറായി (അങ്ങനെ അലക്സന്ത്രയോസ് ശെമ്മാശൻ അലക്സിയോസായി). അർമീനിയൻ ഓർത്തഡോക്സ് പള്ളിയിൽ പി. റ്റി. ഗീവറുഗീസ് പല തവണ കുർബ്ബാന അർപ്പിച്ചു.

മലങ്കര മെത്രാപ്പോലീത്തായുടെ ആഗ്രഹനിവൃത്തിയെന്നോണം സ്വസഭയിൽ ആശ്രമപ്രസ്ഥാനത്തിനു ബീജാവാപം ചെയ്യാൻ ഇതൊരവസരവുമായി. ഇതര സഭകളുമായുള്ള ഐക്യസാധ്യതകളെപ്പറ്റി ചിന്തിക്കുവാനും ഇതു നേതാക്കൾക്കു വേദി ഒരുക്കി. വിവിധ സഭകളെപ്പറ്റിയുള്ള ആധികാരികമായ ഇംഗ്ലീഷ് പുസ്തകങ്ങൾ യൂണിവേഴ്സിറ്റിയിൽ സുലഭമായിരുന്നു എന്ന കാര്യവും ഓർക്കണം.

ഒരു ചെറിയ സന്യാസസമൂഹം മലങ്കരസഭയിൽ ആരംഭിക്കുന്നതിന് ഫാ. പി. റ്റി. ഗീവറുഗീസ്, അലക്സിയോസ് ശെമ്മാശൻ, കളപ്പുരയ്ക്കൽ യാക്കോബ് ശെമ്മാശൻ എന്നിവരുൾപ്പെട്ട ഗ്രൂപ്പ് കൽക്കട്ടയിൽ വച്ചു ചിന്തിക്കുകയും മലങ്കര മെത്രാപ്പോലീത്തായുമായി ആശയവിനിമയം നടത്തുകയും ചെയ്തു. തുടർന്ന് മെത്രാപ്പോലീത്തായുടെ അനുവാദവും വ്യക്തമായ പ്രോത്സാഹനവും നിർദ്ദേശങ്ങളും അനുസരിച്ച് മലങ്കരസഭയിൽ ഒരു സന്യാസമൂഹം എന്ന നൂതനാശയം രൂപമെടുത്തു. ഫാ. പി. റ്റി. ഗീവറുഗീസും ഡീക്കൻ അലക്സിയോസും 1917-ൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അയച്ച കത്തുകളിൽ ഇക്കാര്യം വ്യക്തമാക്കിയിരുന്നു (*റീത്തുപ്രസ്ഥാന രഹസ്യങ്ങൾ*, അദ്ധ്യായം 5, പേജ് 131-144). അങ്ങനെ മെത്രാപ്പോലീത്തായുടെ ആശയാഭിലാഷങ്ങൾ പ്രാവർത്തികമാക്കുന്നതു സംബന്ധിച്ച നേതൃത്വം ഉത്തമ ശിഷ്യന്മാർക്കു നൽകുകയും ചെയ്തു.

ഫാ. ഇഞ്ചക്കലോടി എഴുതിയ 'ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്' എന്ന ജീവചരിത്രത്തിൽ, മാർ ഈവാനിയോസ് മെത്രാനായ ദിവസം ചെയ്ത പ്രസംഗത്തിൽ (ഒന്നാം വാല്യം, പേജ് 169-70) ഇപ്രകാരം പറഞ്ഞതായി എഴുതിക്കാണുന്നു: "സമുദായസംബന്ധമായി അടുത്ത കാലത്തുണ്ടായ വിപ്ലവങ്ങളും കുഴപ്പങ്ങളും സംബന്ധിച്ച് ഏറെക്കുറെ പ്രവർത്തിച്ചുകൊണ്ടിരുന്ന കാലങ്ങളിൽ മേൽപറഞ്ഞ സന്യാസാദർശം എന്റെ അന്തരംഗത്തിൽ സുപ്രതിഷ്ഠിതമായി എന്നെ അതിലേക്ക് ആകർഷിച്ചുകൊണ്ടിരുന്നു. ഈ ആഗ്രഹം വികസിപ്പിക്കുന്നതിനും പ്രായോഗികമാക്കുന്നതിനും വേണ്ട അവസരം ലഭിച്ചത് കോട്ടയം എം.ഡി. സെമിനാരി വിട്ട് സെറാമ്പൂരിൽ പോയി താമസിക്കുമ്പോൾ ആയിരുന്നു. അവിടെവച്ച് എന്റെ ശിഷ്യന്മാരും സ്നേഹിതരുമായ ചില യുവാക്കൾ




**പ. വട്ടശ്ശേരിൽ തിരുമേനിയും ഇലഞ്ഞിക്കൽ ജോൺ വക്കീലും.**

എന്നെപ്പോലെ സന്യാസജീവിതത്തിനായി വിളിക്കപ്പെടുന്നുണ്ടെന്ന് എനിക്കു ബോധ്യം വരുകയും ഞങ്ങൾ എല്ലാവരുംചേർന്ന് ഒരു ആശ്രമം ഉണ്ടാക്കുന്നതു ഞങ്ങളുടെ ആത്മികാഭിവൃദ്ധിക്കും മറ്റുള്ളവരുടെ പ്രയോജനത്തിനും ഉചിതമായ മാർഗ്ഗമായിരിക്കുമെന്നു ബോധ്യമാകുകയും ചെയ്തു. ഇങ്ങനെയാണ് ബഥനി ആശ്രമം സ്ഥാപിക്കാൻ ഞങ്ങൾ ഉദ്യമിക്കുന്നതിനു സംഗതിയായത്."

ഇതേ കാലഘട്ടത്തിൽതന്നെ ബാരിസോളിൽ ആംഗ്ലിക്കൻ ഹൈചർച്ചു വക കന്യാസ്ത്രീ മഠത്തിൽ മൂക്കഞ്ചേരിൽ സിസ്റ്റർ ശൈനോ, പൊൻവാണിഭത്തിൽ സിസ്റ്റർ ഹൂബാ, വെണ്ണിക്കുളം കൂടത്തുംമുറിയിൽ സിസ്റ്റർ ദനഹാ മുതലായവരുടെ നേതൃത്വത്തിൽ ഒരു കന്യാസ്ത്രീ സമൂഹവും രൂപംകൊണ്ടു.

സംഗതികൾ ഇത്രയും പുരോഗമിച്ചപ്പോൾ നാട്ടിലെ സമുദായ നേതാക്കന്മാരായ ഹൈക്കോടതി വക്കീൽ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ, കൊച്ചി പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ, മനോരമ പത്രാധിപർ കെ. സി. മാമ്മൻ മാപ്പിള, കൊച്ചിയിൽ തഹസീൽദാരായിരുന്ന മൂക്കഞ്ചേരിൽ എം. പി. വർക്കി, കുന്നംകുളം എം.എൽ.സി., സി. വി. ഇയ്യു മുതലായവരുമായി കൽക്കട്ടയിലെ ഈ സന്യാസികൾ കത്തുകളിലൂടെയും നാട്ടിൽ വരുമ്പോൾ നേരിട്ടും ആശയവിനിമയം ചെയ്തുകൊണ്ടിരുന്നു. മലങ്കരസഭയിൽ ആത്മീയനവോത്ഥാനത്തിന് ഈ സന്യാസിസമൂഹം വഴിതെളിക്കുമെന്നുള്ളതിനാൽ സഭാനേതാക്കന്മാരുടെ ഹാർദ്ദമായ സഹായസഹകരണങ്ങളും ലഭിച്ചു. ഈ അവസരത്തിലാണ് "മലങ്കര സുറിയാനി സഭയുടെ ഐഹികവും പാരത്രികവുമായ അഭ്യുദയം കാംക്ഷിച്ച്" ഒരു സന്യാസസമൂഹം സ്ഥാപിക്കുന്നതിന് റാന്നി-പെരുനാട്ടിൽ നൂറ് ഏക്കർ സ്ഥലം ദാനം ചെയ്യാമെന്ന് ഇലഞ്ഞിക്കൽ ജോൺ വക്കീൽ സമ്മതിച്ചത്. ബഥനി ആശ്രമത്തിനുവേണ്ടി പെരുനാട്ടിൽ ആദ്യമായി നൂറേക്കർ സ്ഥലം നൽകിയ ഇ. ജെ. ജോൺ വക്കീലിനെയും കുടുംബത്തെയും ആശ്രമാംഗങ്ങൾ നന്ദിപൂർവ്വം സ്മരിക്കുകയാണ്. ഇന്നും ആ പ്രശസ്ത കുടുംബാംഗങ്ങൾ ബഥനി ആശ്രമത്തോടുള്ള സുഹൃദ്ബന്ധം അന്യൂനം നിലനിർത്തി വരുന്നു.

"മലങ്കരസുറിയാനി സഭയ്ക്കു മാത്രമല്ല പൗരാവകാശങ്ങൾക്കും സ്വാതന്ത്ര്യത്തിനുംവേണ്ടി വളരെയധികം ത്യാഗങ്ങൾ അനുഷ്ഠിച്ചിട്ടുള്ള ഒരുന്നത നസ്രാണി കുടുംബമാണ് ഇലഞ്ഞിക്കൽ. ഇ. ജെ. ജോൺ വക്കീൽ ഇലഞ്ഞിക്കൽ കുടുംബത്തിന്റെ നായകനും സുറിയാനി സമുദായത്തിന്റെ അഭിമാനഭാജനവും തിരുവനന്തപുരം ഹൈക്കോടതിബാറിലെ ഏറ്റം പ്രശസ്തനായ ഒരു വക്കീലുമായിരുന്നു" (കെ. വി. മാമ്മൻ പ്രസിദ്ധീകരിച്ച *രണ്ടായിരം വർഷം പിന്നിട്ട മലങ്കരസഭ* എന്ന ഗ്രന്ഥത്തിൽ പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ എഴുതിയ ലേഖനത്തിൽ നിന്നും).

"ഇ. ജെ. ജോൺ ഒരിക്കലും ഒരു ഉദ്യോഗകാംക്ഷി ആയിരുന്നില്ല. ഒരു ഹൈക്കോടതി ജഡ്ജി പദമോ ചീഫ്ജസ്റ്റീസ് പദമോ ലഭിക്കുവാൻ വിഷമമുണ്ടായിരുന്നില്ല. ലോ കോളജിലെ ഒരു ഓണററി ലക്ചറർ എന്ന നിലയിൽ ആ തലമുറയിലെ ബഹുഭൂരിപക്ഷം വക്കീലന്മാരുടെ ഗുരുനാഥനുമായിരുന്നു അദ്ദേഹം." (സുപ്രസിദ്ധ പത്രപ്രവർത്തകനും രാഷ്ട്രീയ നേതാവുമായിരുന്ന സി. നാരായണപിള്ളയുടെ *സ്വാതന്ത്ര്യ സമര ചരിത്രം*, പേജ് 759).

മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിൽ മായാത്ത വ്യക്തിമുദ്ര പതിച്ച ഒരു സമുന്നത അവൈദിക നേതാവാണ് ജോൺ വക്കീൽ. ഓർത്തഡോക്സ് സഭയുടെ നിർമ്മല വിശ്വാസം സംരക്ഷിക്കുവാൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കൂടെനിന്ന് അന്നത്തെ നവീകരണക്കാരുമായുണ്ടായ കേസുകൾ സംബന്ധിച്ചു വേണ്ട നേതൃത്വം നൽകിയതും ഇദ്ദേഹമായിരുന്നു.

മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യം പരിരക്ഷിക്കാൻ ഭാഗ്യസ്മരണാർഹനായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനോടൊപ്പം നിന്ന് അദ്ദേഹം സുധീരം പോരാടിയ ചരിത്രവും സുവിദിതമാണല്ലോ. ജോൺ വക്കീലിന്റെ മക്കളായ ഇ. ജോൺ കുരുവിള (വ്യവസായി), ഇ. ജോൺ സിറിയക്ക് (പ്ലാന്റർ), മന്ത്രിമാരായിരുന്ന ഇ. ജോൺ ഫിലിപ്പോസ്, ഇ. ജോൺ ജേക്കബ്, കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ മരുമകൾ മിസ്സിസ് കെ. വി. ഈപ്പൻ, കേന്ദ്ര ധനകാര്യ മന്ത്രിയായിരുന്ന ഡോ. ജോൺ മത്തായിയുടെ ഭാര്യ അച്ചാമ്മ മത്തായി എന്നിവരും പ്രശസ്തരായിരുന്നു. അവരുടെ സന്താനപരമ്പരകളും മുൻഗാമികൾ തെളിച്ച പാതയിൽതന്നെ സഞ്ചരിക്കുന്നു എന്ന് അഭിമാനപൂർവ്വം പറയാനാവും. ഇ. ജെ. ജോൺ 1935-ൽ നിരണത്തു വച്ചു നിര്യാതനായി. അദ്ദേഹം നിരണം സെന്റ് മേരീസ് പള്ളി സെമിത്തേരിയിലെ കുടുംബക്കല്ലറയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

ബഥനിയുടെ ചരിത്രത്തിലേക്കു നമുക്കു മടങ്ങാം. സെറാമ്പൂരിലെ സിറിയൻ ഹോസ്റ്റലിൽ നിന്ന് 1917 ഫെബ്രുവരി 9-ന് അലക്സന്ത്രയോസ് ശെമ്മാശൻ (പിന്നീട് മാർ തേവോദോസിയോസ്) വട്ടശ്ശേരിൽ തിരുമേനിക്കയച്ച കത്തിൽ നിന്ന് അവർ വിഭാവനം ചെയ്യുന്ന ബഥനിയുടെ രൂപം മനസ്സിലാക്കാൻ സാധിക്കും. "... ഇന്ത്യയിൽ ഹിന്ദുമതം, ബുദ്ധമതം, ജൈനമതം മുതലായ പല മതങ്ങൾ ഉണ്ടല്ലോ. ഇവയിലെല്ലാംതന്നെ മതപ്രചരണാർത്ഥം സന്യാസികളായി ഭിക്ഷയാചിച്ചു ജീവിക്കുന്ന അനേകംപേരുണ്ട്. സാധാരണക്കാർക്ക് ഇവരിൽ അനല്പമായ വിശ്വാസമുള്ളതായും കാണുന്നു. ഭിന്നമതക്കാരായ ഈ സന്യാസികളെല്ലാം കാവിവസ്ത്രമോ കുപ്പായമോ ആണു ധരിക്കുന്നത്. ഈ വസ്ത്രം ഇന്ത്യയെ സംബന്ധിച്ചിടത്തോളം ഭിക്ഷുക്കളായ സന്യാസികളുടെ പ്രത്യേക വേഷമായിട്ടാണിരിക്കുന്നത്. ... ഇക്കൂട്ടത്തിൽ ക്രൈസ്തവ സന്യാസികളുമുണ്ട്. അവരും മറ്റുള്ളവരുടെ ജീവിതരീതിയും വേഷവും ആണ് അനുകരിക്കുന്നത്. നമ്മുടെ നാട്ടിലൊക്കെ സഞ്ചരിച്ചു പ്രസംഗിച്ച സാധു സുന്ദർസിംഗ് ഇതിനൊരു ദൃഷ്ടാന്തമാണ്. ഇപ്രകാരം ഇന്ത്യൻ സന്യാസികളുടെ ജീവിതരീതി അനുകരിക്കുന്ന ക്രിസ്ത്യൻ സന്യാസികൾക്കു മാത്രമേ ഇന്ത്യയിൽ ഫലപ്രദമായി വേല ചെയ്യുവാൻ സാധിക്കുകയുള്ളു എന്നാണ് ഇവിടെ വളരെ നാളായി മിഷൻ വേല ചെയ്യുന്ന യോഗ്യരായ പല യൂറോപ്യൻ മിഷനറിമാരും ഇപ്പോൾ ഐകകണ്ഠേന സമ്മതിക്കുകയും പ്രസംഗിക്കുകയും ചെയ്യുന്നത്. ...

ഇക്കാരണങ്ങളാലെല്ലാം നമ്മുടെ സഭയുടെ ശാശ്വതമായ നന്മയ്ക്കും അഭിവൃദ്ധിക്കുംവേണ്ടി പ്രവർത്തിക്കാനുള്ള പരമപ്രധാനമായ മാർഗ്ഗം മേൽപ്പറഞ്ഞ കുറവുകൾ പരിഹരിക്കാനായി കഴിയുന്നത്ര പരിശ്രമിക്കുകയാണെന്ന ബോധം അച്ചൻ (ഫാ. പി. റ്റി. ജി.) ആദിയായ ഞങ്ങൾക്കെല്ലാം ദൈവത്തിന്റെ കാരുണ്യംകൊണ്ട് വളരെനാളായി വർദ്ധിച്ചുവരികയാണ്. ഇതിനാലത്രെ സർവ്വതും ഉപേക്ഷിച്ചു കർത്താവിനുവേണ്ടി പട്ടിണിയോ കഷ്ടതയോ ഞെരുക്കമോ മരണമോ സന്തോഷത്തോടെ സ്വീകരിക്കാൻ ഒരുങ്ങുന്ന ദയറായക്കാരായ മിഷനറിമാരെ പരിശീലിപ്പിക്കുന്ന ഒരു സ്ഥാപനം ബഥാനിയായിൽ ഉണ്ടാക്കണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നത്. ... ഇക്കാര്യത്തിൽ തിരുമേനിക്കുള്ള ആനുകൂല്യവും ഉത്സാഹവും ഞങ്ങൾക്കെല്ലാം ഒരുപോലെ ധൈര്യം തരുന്നവയാണ്. തിരുമനസ്സുകൊണ്ട് ധാരാളമായി ഞങ്ങളെ അനുഗ്രഹിക്കണമേ എന്ന് എത്രയും താഴ്മയായി ഞങ്ങൾ അപേക്ഷിച്ചുകൊള്ളുന്നു.

എന്ന് അവിടുത്തെ വാത്സല്യപുത്രൻ

അലക്സന്ത്രയോസ് ശെമ്മാശൻ

(*റീത്തുപ്രസ്ഥാന രഹസ്യങ്ങൾ*, അദ്ധ്യായം 5, പേജ് 131-144)

പിൽക്കാലത്ത് ഓർത്തഡോക്സ് സഭയിലെ ബഥനി ആശ്രമസ്ഥരെ പ്രതിനിധാനം ചെയ്യുന്ന ഈ ആശ്രമ സ്ഥാപകരിൽ ഒരാളും പിന്നീട് ആശ്രമാദ്ധ്യക്ഷനുമായ ഫാ. അലക്സിയോസ് ഒ.ഐ.സി. എഴുതിയതും മലങ്കര സുറിയാനി സഭാ സംരക്ഷണസംഘം, തിരുവല്ല 1930-ൽ പ്രസിദ്ധപ്പെടുത്തിയതുമായ "ബഥനിക്കാര്യങ്ങൾ" എന്ന ലഘുഗ്രന്ഥത്തിൽ ബഥനി ആശ്രമ സ്ഥാപനോദ്ദേശ്യത്തെക്കുറിച്ച് ഇപ്രകാരം പറയുന്നു: "ബഥനി ആശ്രമം അഥവാ മ്ശിഹാനുകരണ സമൂഹം" എന്ന പേരിൽ അറിയപ്പെടുന്ന സന്യാസസമൂഹം മലങ്കര സുറിയാനി സഭയിലെ മേലദ്ധ്യക്ഷന്മാരുടെ അനുമതിയോടു കൂടി റാന്നി-പെരുനാട്ടിൽ സ്ഥാപിക്കപ്പെട്ടു. ഏതൊരു സഭയുടെയും ശക്തിയായ ആത്മീയ ജീവൻ അതിലെ സന്യാസ സമൂഹങ്ങളുടെയും മിഷനറി പ്രസ്ഥാനങ്ങളുടെയും പ്രവർത്തനങ്ങളെ ആശ്രയിച്ചിരിക്കുന്നു എന്നു നിസ്സംശയം പറയാം. ഏതാണ്ട് ഇരുപതു നൂറ്റാണ്ടായി കേരളത്തിൽ നിലനിന്നുവരുന്ന മലങ്കരസഭയെ ഉദ്ധരിച്ചു സജീവമാക്കുന്നതിനുള്ള മാർഗ്ഗം എന്താണെന്നതിനെപ്പറ്റി ദീർഘകാലം ചിന്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തതിന്റെ ഫലമായിട്ടാണ് ബഥനി ആശ്രമം സ്ഥാപിച്ചത്. ഞങ്ങളിൽ ചിലർ ബാരിസോളിലും സെറാമ്പൂരിലും വൈദിക വിദ്യാർത്ഥികളായി താമസിച്ചിരുന്നപ്പോഴാണ് ആശ്രമസ്ഥാപനാലോചന ശക്തിപ്പെട്ടത്. ആരംഭം മുതൽ ഇന്നുവരെ ഞങ്ങൾ പരസ്പരം സഹകരിച്ചുപോരുന്നു. കേരളത്തിനകത്തും പുറത്തും വിശിഷ്യ പാശ്ചാത്യ മിഷനറിമാർക്കു പ്രവേശനം ഇല്ലാതിരുന്ന ഇന്ത്യയിലെ ചില നാട്ടുരാജ്യങ്ങളിലും സന്യാസം സ്വീകരിച്ചുകൊണ്ട് അക്ഷരത്തിലും ആത്മാവിലും ശ്രീയേശുവിനെ പിന്തുടരുന്ന യഥാർത്ഥ സുവിശേഷവേലക്കാരെ അയയ്ക്കത്തക്കവണ്ണം പരിശീലിപ്പിക്കുന്നതിനുള്ള ഒരു കേന്ദ്രമായിട്ടാണ് ബഥനി അന്ന് ആരംഭിച്ചത്. ഇക്കാര്യം മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഞങ്ങൾക്കു തന്നിട്ടുള്ള താഴെപ്പറയുന്ന അനുമതി കല്പനയിൽ നിന്നു വ്യക്തമാകുന്നതാണ്."

"നമ്മുടെ സമുദായം ആകപ്പാടെ ഉണർന്ന് ഏകമനസ്സോടെയുള്ള ആത്മപരിത്യാഗ ബുദ്ധിയോടു കൂടി സുവിശേഷവേലയ്ക്കായി നമ്മുടെ സഭയെ കർത്താവിന്റെ തൃപ്പാദത്തിങ്കൽ പ്രതിഷ്ഠിക്കേണ്ടിയിരിക്കുന്നു.

... അതിനാൽ ദൈവവേലയ്ക്കായി നമ്മുടെ സഭയെ ഉണർത്തണമെന്നും ദൈവമഹത്വത്തിനായി സഭാംഗങ്ങൾ ഏവരെയും കരുണയുണ്ടായി കർത്താവ് വിനിയോഗിച്ചുകൊള്ളണമെന്നും മുട്ടിപ്പായി പ്രാർത്ഥിക്കണം. ... നിങ്ങളുടെ മടിശീലകളിൽ പൊന്നും വെള്ളിയും ചെമ്പുനാണയങ്ങളും ഉണ്ടായിരിക്കരുത്. വഴിക്കു പൊക്കണവും അരുത്. രണ്ടു കുപ്പായങ്ങളും അരുത്. ചെരുപ്പും വടിയും അരുത്. വേലക്കാരൻ തന്റെ അഹോവൃത്തിക്കു യോഗ്യനാകുന്നു എന്നുള്ള തിരുവചനം അനുസരിച്ച് അക്ഷരത്തിലും ആത്മാവിലും ദാരിദ്ര്യാവസ്ഥയെ സ്നേഹിക്കുന്നവരായ സുവിശേഷവേലക്കാർ നമ്മുടെ സഭയിൽ നിന്ന് അനവധിയായി എഴുന്നേറ്റ് ഈ രാജ്യത്തും അന്യരാജ്യങ്ങളിലും ദൈവവേല ചെയ്യാൻ സംഗതിയാകുന്ന കാലത്ത് നമ്മുടെ സഭ നിശ്ചയമായും അനുഗ്രഹിക്കപ്പെടുന്നതും സഭയുടെ സ്ഥാപനോദ്ദേശ്യം നിറവേറ്റപ്പെടുന്നതുമാണ്. അങ്ങനെ വേലക്കാർ ഉണ്ടാകുന്നതിനും അവരെ പരിശീലിപ്പിച്ചു ദൈവവേലയ്ക്കായി വിശുദ്ധാത്മ നൽവരത്തോടുകൂടി അയയ്ക്കുന്നതിനും നമുക്കു വളരെ ആഗ്രഹമുണ്ട്. ... സഭയുടെ ശ്രദ്ധ മുഴുവനും സുവിശേഷവേലയിൽ വയ്ക്കുന്നതിനു സഹായിക്കുന്ന പല ഏർപ്പാടുകളും താമസിയാതെ ചെയ്യേണ്ടിയിരിക്കുന്നു. ഇതിലേക്കു പ്രാരംഭമായി നമ്മുടെ വാത്സല്യപുത്രൻ ഫാ. പി. റ്റി. ഗീവറുഗീസ് എം.എ. നമ്മുടെ ആജ്ഞാനുസരണവും അനുമതിയോടു കൂടിയും പല ശ്രമങ്ങളും തുടങ്ങിയിട്ടുണ്ട്. ശമ്പളമോ മറ്റു പ്രതിഫലമോ ആഗ്രഹിക്കാത്തവരായ സന്യാസികളെ സുവിശേഷവേലയ്ക്കായി പരിശീലിപ്പിക്കുന്നതിനുള്ള ഒരു വൈദിക സ്ഥാപനം ബഥനിയിൽ ഉടനെ ആരംഭിക്കുന്നതാണ്. ... നമ്മുടെ ജനങ്ങൾക്ക് സുവിശേഷ പ്രചാരം ആദിയായ വേലകളെ സംബന്ധിച്ചു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിനും നമ്മുടെ സഭയിൽ നിന്ന് ഇതിലേക്കു വേണ്ട ധനസഹായങ്ങൾ പിരിച്ച് ബഥനി ആശ്രമത്തിന്റെ ചുമതലക്കാരനായ ഫാ. പി. റ്റി. ഗീവറുഗീസിനെ ഏല്പിക്കുന്നതിനും നിങ്ങൾ സഹകരിക്കണം. ... ഇതു സംബന്ധമായ കണക്കുകൾ ഇതിൽ സഹായിക്കുന്ന ഏവരും അറിയത്തക്കവണ്ണം പ്രസിദ്ധീകരിക്കുന്നതിനും നാം ശട്ടംകെട്ടിയിട്ടുണ്ട് (പുത്തൻപുരയ്ക്കൽ പി. ജോൺ മാത്യു പ്രസിദ്ധപ്പെടുത്തിയ ഭൂതക്കണ്ണാടി എന്ന പുസ്തകത്തിൽ 10/94 ഇടവത്തിൽ കൈപ്പട്ടൂർ പള്ളിയിൽ നിന്നു പുറപ്പെടുവിച്ച കല്പനയുടെ പൂർണ്ണരൂപം ഉണ്ട്).

ഫാ. പി. റ്റി. ഗീവറുഗീസ് കൽക്കട്ടയിൽ താമസിച്ചിരുന്ന കാലത്ത് ആംഗ്ലിക്കൻ സഭാംഗവും ഇന്ത്യാ ഗവണ്മെന്റിൽ ഒരു ഉയർന്ന ഉദ്യോഗസ്ഥനുമായിരുന്ന സർ ഡാനിയേൽ ഹാമിൽട്ടൻ എന്ന ധനികനുമായി പരിചയപ്പെട്ടു. ഇലഞ്ഞിക്കൽ ജോൺ വക്കീൽ ബഥനിക്കു നൽകിയ നൂറേക്കർ സ്ഥലം വടക്കും തെക്കുമായി രണ്ടു പ്ലോട്ടുകളായിട്ടാണു കിടന്നിരുന്നത്. അതിനിടയിലും ചുറ്റുപാടുമായി കിടന്നിരുന്ന മുന്നൂറ് ഏക്കർ സ്ഥലം കൂടി ഫാ. പി. റ്റി. ഗീവറുഗീസിന്റെ പേരിൽ പതിപ്പിച്ചെടുത്ത കാലമായിരുന്നു അത്. ഈ സ്ഥലത്ത് ദേഹണ്ഡം പിടിപ്പിക്കുന്നതിനുവേണ്ടി ഈ ധനികനിൽ നിന്ന് 7000 രൂപ രണ്ടു ശതമാനം പലിശയ്ക്ക് തന്റെ പേരിൽ കിടന്ന വസ്തുക്കൾ ഈടു വച്ച് ഫാ. പി. റ്റി. ഗീവറുഗീസ് വാങ്ങി. എന്നാൽ ഈ സ്ഥലത്ത് കാര്യമായ അഭിവൃദ്ധി ഒന്നും വരുത്തിയില്ല.

(തുടരും)




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# A Pilgrimage to the Divine

## A Short Biography of Bishop Paulos Mar Gregorios

Paulos Mar Gregorios thirumeni’s deep fatherly affection for children is well known. He likes to talk to them and play with them for hours on end even when he's extremely busy with his daily schedule.

Prof Dr Annie David is very fortunate because as a child she knew Paul Verghese, later Metropolitan Mar Gregorios, at the Fellowship House, Aluva, where he became a younger colleague of her father and reputed spiritual leader Sri M. Thommen. The erudite layman Paul was like a member of the Thommen family, and the children greatly enjoyed his company.

Paul Verghese, after his legendary stint as a teacher in Ethiopia and his theological studies in the US, had returned to India with a firm determination to serve his master Jesus Christ, his own church community and the Indian society at large. His decision to join the Fellowship House adjacent to the campus of the Union Christian College and work among students and youth at large was mainly due to the encouragement and vision of Sri M. Thommen, the beloved disciple of Sri K. C. Chacko, the leading figure among the founders of the college. Sri Chacko had entrusted the task of founding a Retreat House to Sri M. Thommen. Both Sri Thommen and later his young colleague Paul Verghese did remarkable work among the college student community on behalf of the Fellowship House.

Endowed with the amazing gifts of an unusually prodigious intellect and felicitous expression, vast knowledge and deep dedication Paul Verghese accepted Sri M.Thommen as his spiritual mentor. As a student and disciple of Fr Paul Verghese since 1967 and then as a young colleague of Mar Gregorios at the Orthodox Theological Seminary since 1977, I came to learn on many occasions how much he respected and obeyed his spiritual guide and advisor ‘Thommachen’, as he fondly called him.

Many who were associated with Mar Gregorios would remember his occasional fits of temper, particularly in dialogue meetings and conferences where some self-assuming but less endowed men make flippant comments on a topic that he takes to profound dimensions. He would hardly put up with stupidities particularly if they come from men with academic pretensions or arrogance of wealth and social position. Later he would




repent and confess privately or in front of his confidantes his inability to tether his rage.

I remember in some meetings where Thommachen was present if any such ‘outburst’ occurs he would intervene to pacify Fr. Paul, and then the latter would simply obey him. Mar Gregorios was always peaceful and very humble with little children, with genuinely learned yet unassuming persons, with young people seriously seeking the meaning of life, and with selfless saintly beings irrespective of religion or race.

It is very welcome that Prof. Annie David has written a short biography of Metropolitan Mar Gregorios . She knows that many people look for brief readable narratives rather than heavy books. When I was told that she has prepared this book as prompted by Joice Thottakad, I assumed that she would bring out more of her childhood reminiscences of the man who later became globally renowned as an interdisciplinary scholar, theologian, philosopher and ecumenical leader. Discrete and humble as always, Annie probably refrained from making this biography of a great public teacher of our times too personal and confined to family circles. I wish the book and its author all the best.

**- Fr. Dr. K. M. George**



# പുതുഞായറാഴ്ചയ്ക്ക് ശേഷം ഒന്നാം ഞായർ

## (വി. യോഹന്നാൻ 21:1–14)

ഫാ. ജെറിൻ ജോൺ അടൂർ



യേശു തിബേരിയാസ് കടൽത്തീരത്തുവച്ച് ശിഷ്യന്മാർക്കു വീണ്ടും തന്നെ ത്തന്നെ വെളിപ്പെടുത്തി. അവിടുന്ന് വെളിപ്പെടുത്തിയത് ഇപ്രകാരമാണ്. ശിമോൻ പത്രോസ്, ദിദിമോസ് എന്നു വിളിക്കപ്പെടുന്ന തോമസ്, ഗലീലിയിലെ കാനായിൽനിന്നുമുള്ള നഥാനിയേൽ, സെബദിയുടെ പുത്രന്മാർ എന്നിവരും വേറെ രണ്ടു ശിഷ്യന്മാരും ഒരുമിച്ചിരിക്കുകയായിരുന്നു. ശിമയോൻ പത്രോസ് പറഞ്ഞു. ഞാൻ മീൻ പിടിക്കാൻ പോകുകയാണ്. അവർ പറഞ്ഞു. ഞങ്ങളും വരുന്നു. അവർപോയി വള്ളത്തിൽ കയറി. എന്നാൽ ആ രാത്രിയിൽ അവർക്ക് ഒന്നും കിട്ടിയില്ല.

ഉഷസ്സായപ്പോൾ ക്രിസ്തു കടൽക്കരയിൽ വന്നുനിന്നു. എന്നാൽ, അതു ക്രിസ്തുവാണെന്നു ശിഷ്യനമാർ അറിഞ്ഞില്ല. യേശു അവരോടു ചോദിച്ചു. കുഞ്ഞുങ്ങളേ, നിങ്ങളുടെ അടുക്കൽ മീൻ വല്ലതുമുണ്ടോ? ഇല്ല, എന്നവർ ഉത്തരം പറഞ്ഞു. അവിടുന്നു പറഞ്ഞു. വള്ളത്തിന്റെ വലത്തുവശത്തു വല യിടുക. അപ്പോൾ നിങ്ങൾക്കു കിട്ടും. അവർ വലയിട്ടു. അപ്പോൾ വലയിൽ അകപ്പെട്ട മത്സ്യത്തിന്റെ ആധിക്യം നിമിത്തം അതു വലിച്ചു കയറ്റാൻ അവ ർക്കു കഴിഞ്ഞില്ല. യേശു സ്നേഹിച്ചിരുന്ന ശിഷ്യൻ പത്രോസിനോടു പറഞ്ഞു. അതു കർത്താവാണ്.

അതു കർത്താവാണെന്നു കേട്ടപ്പോൾ ശിമയോൻ പത്രോസ് താൻ നഗ്നനാ യിരുന്നതുകൊണ്ട് പുറങ്കുപ്പായം എടുത്തു ധരിച്ചിട്ട്, കടലിലേയ്ക്കു ചാടി. എന്നാൽ മറ്റു ശിഷ്യന്മാർ മീൻ നിറഞ്ഞ വലയും വലിച്ചുകൊണ്ടു വള്ളത്തിൽ ത്തന്നെ വന്നു. അവർ കരയിൽനിന്ന് ഏകദേശം ഇരുന്നൂറു മുഴത്തിലധികം അകലെയല്ലായിരുന്നു. കരയ്ക്കിറങ്ങിയപ്പോൾ തീ കൂട്ടിയിരിക്കുന്നതും അതിൽ മീനും അപ്പവും വച്ചിരിക്കുന്നതും, അവർ കണ്ടു. യേശു പറഞ്ഞു. നിങ്ങൾ ഇപ്പോൾ പിടിച്ച മത്സ്യത്തിൽ കുറെ കൊണ്ടുവരുവിൻ. ഉടനെ ശിമയോൻ പത്രോസ് വള്ളത്തിൽ കയറി വലിയ മത്സ്യങ്ങൾകൊണ്ടു നിറഞ്ഞ വല വലിച്ചു കരയ്ക്കു കയറ്റി. അതിൽ നൂറ്റിയമ്പത്തിമൂന്നു മത്സ്യങ്ങളുണ്ടായിരുന്നു. ഇത്രയ ധികം ഉണ്ടായിരുന്നിട്ടും വല കീറിയില്ല.

യേശു പറഞ്ഞു. വന്നു പ്രാതൽ കഴിക്കുവിൻ. ശിഷ്യന്മാരിലാരും അവിടു ത്തോട് നീ ആരാണ് എന്നു ചോദിക്കുവാൻ മുതിർന്നില്ല. അതു കർത്താവാ ണെന്ന് അവർ അറിഞ്ഞിരുന്നു. യേശു വന്ന് അപ്പമെടുത്ത് അവർക്കു കൊടുത്തു. അതുപോലെതന്നെ മത്സ്യവും. ക്രിസ്തു മരിച്ചവരിൽനിന്ന് ഉയിർ പ്പിക്കപ്പെട്ടശേഷം ശിഷ്യന്മാർക്കു പ്രത്യാക്ഷപ്പെടുന്നത് ഇതു മൂന്നാം പ്രാവശ്യ മാണ്. ക്രിസ്തുവിന്റെ വാക്കുകൾ ചില സാധ്യതകളിലെ ആണ് വിരൽ ചൂണ്ടുന്നത്.

### കുഞ്ഞുങ്ങളേ, നിങ്ങൾക്ക് ഒന്നും കിട്ടിയില്ലേ- ഒരു പുനർ ഇടപെടലിന്റെ സാധ്യത

ഉത്ഥിതൻ എങ്ങനെയാണ് നമ്മുടെ ജീവിതത്തിലേയ്ക്ക് കടന്നുവരുന്ന തെന്നതിന് നല്ല അക്ഷരസാക്ഷ്യമാണ് വിശുദ്ധ യോഹന്നാൻറെ സുവിശേഷ ഭാഗം. ക്രിസ്തു ക്രൂശിതനായി. എന്നാൽ അവിടുന്ന് ഉയർത്തെഴുന്നേറ്റു. അവി ടുത്തെക്കുറിച്ചുള്ള നിറംപിടിപ്പിച്ചതും യാഥാർത്ഥ്യവുമായ കഥകൾ ഒരുമിച്ച് ഉയർന്നു പൊങ്ങുമ്പോൾ, ക്രിസ്തു സ്നേഹിച്ച ശിഷ്യനമാർക്ക് അവിടുത്തെ സജീവസാന്നിദ്ധ്യം കൈവിട്ടുപോകുന്നു. ഇന്നലെവരെയ്ക്കും ക്രിസ്തു തൊടാ വുന്ന ദൂരത്തിലായിരുന്നു, കേൾക്കാവുന്ന അകലത്തിലായിരുന്നു. എന്നാൽ ഇന്നാകട്ടെ, അവിടുന്ന് അവർക്ക് മെല്ലെ ഓർമ്മയായി ചുരുങ്ങുകയാണ്. നിരാ ശരായി തങ്ങളുടെ പഴയ ജോലികളിലേയ്ക്ക് തിരിച്ചുപോയ ശിഷ്യരുടെ ജീവി തത്തിലേയ്ക്ക് വലിയ നിയോഗങ്ങളുടെ സമൃദ്ധിയുമായിട്ടാണ് ക്രിസ്തു കടന്നു വന്നത്. 'വരിക ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നരാക്കാം' എന്ന്. ഇന്നും ഇത് സംഭവിക്കേണ്ടതുണ്ട്. ക്രിസ്തുവിന്റെ സാന്നിദ്ധ്യാവബോധം കൈവിട്ടു പോകുമ്പോൾ നാം പഴയ വഴികളേയ്ക്ക് മടങ്ങുന്നു. ഉപേക്ഷിച്ച തീരങ്ങളിലേയ്ക്കും, അതേ വഞ്ചിയിലേ യ്ക്കും വലയിലേയ്ക്കും നാം തിരിച്ചുപോകുന്നു.

ആർക്കും സംഭവിക്കാവുന്ന ദുരന്തമാണിത്. വലിയ നിയോഗങ്ങളിലേയ്ക്ക് ക്രിസ്തു കൂട്ടിക്കൊണ്ടുവന്നവർക്ക് അവിടുത്തെ കൈവിരലുകൾ വിട്ടുപോകു മ്പോൾ തങ്ങൾ ഉപേക്ഷിച്ച അതേ വഴികളിലേയ്ക്കും, ചെറിയ കർമ്മങ്ങളി ലേയ്ക്കും മനസ്സുകൊണ്ടെങ്കിലും പിൻവാങ്ങേണ്ടി വരുന്ന അവസ്ഥയാണ് ഇവിടെ പ്രതിഫലിക്കുന്നത്. ശിഷ്യന്മാർ തിരിച്ചുപോയ തീരം, തിബേരിയൂസ് കടൽ എന്നാണ് ബൈബിൾ വിളിക്കുന്നത്.

സുവിശേഷത്തിൽ കടൽ എന്നു വിശേഷിപ്പിക്കുന്ന തെല്ലാംതന്നെ തടാകങ്ങ ളാണ്. അധികം വലുപ്പമൊന്നുമില്ലാത്ത, എന്നാൽ എവിടെ വലയെറിഞ്ഞാലും എന്തെങ്കിലും കിട്ടുന്ന ആ തടാകത്തിലാണ്, പക്ഷെ ശിഷ്യന്മാർ ഏഴുപേർ രാവു മുഴുവൻ വലയെറിഞ്ഞിട്ടും ചെറുമീൻപോലും കുരുങ്ങാതെ പോയത്. ഏതൊക്കെയൊ സമൃദ്ധമായ ജീവിതപാഠം പങ്കുവയ്ക്കാൻവേണ്ടി അവി ടെയുള്ള മത്സ്യങ്ങൾപോലും ആ രാവിൽ ഒളിച്ചുകളിയിൽ ഏർപ്പെട്ടപോലെ!

ഇവരുടെ പാഴായിപ്പോകുന്ന ജീവിതപടവുകളിലേയ്ക്ക് ഉഷസ്സായപ്പോൾ ക്രിസ്തു കടന്നുവരുന്നു. നമ്മുടെ ജീവിതത്തിലേയ്ക്ക് ഉത്ഥിതൻ പ്രവേശി ക്കുന്നത് ഉഷസ്സായിട്ടാണ്. നമ്മുടെ പാഴായിപ്പോകുന്ന അദ്ധ്വാനങ്ങളിലേയ്ക്കും കണ്ണീരിലേയ്ക്കും വിയർപ്പുകളിലേയ്ക്കും ഇതാ, ക്രിസ്തു വെളിച്ചമായ് കടന്നുവരുന്നത്. മനുഷ്യന്റെ വിഫലബോധ്യങ്ങളിലേയ്ക്കാണ് പുലർകാല സൂര്യനെപ്പോലെ ഉത്ഥിതൻ ഉദിച്ചുയരുന്നു.

ജീവിതത്തിലൊരിക്കലെങ്കിലും വിഫലബോധത്തിന്റെ, അല്ലെങ്കിൽ നഷ്ട ബോധത്തിന്റെ കനൽപ്പൊള്ളൽ അറിയാത്തവരുണ്ടോ? വിത്തെറിഞ്ഞിട്ട് ഭൂമി നൂറുമേനി തരാതിരിക്കുമ്പോൾ മാത്രമല്ല വിഫലബോധം. ഒത്തിരി പ്രാർത്ഥി ച്ചിട്ടും, നമ്മുടെ പ്രാർത്ഥന ഭൂമി വിഴുങ്ങുകയും ആകാശംതടയുകയും ചെയ്യു മ്പോൾ... ഒത്തിരി കാത്തിരുന്നിട്ട്, വാതിലുകൾ നമുക്കെതിരായി കൊട്ടിയടയ് ക്കപ്പെടുമ്പോൾ.... ഒത്തിരി സ്നേഹിച്ചിട്ട്, സ്നേഹബന്ധങ്ങൾ തകർന്നുപോകു മ്പോൾ. ഒത്തിരിപ്പേരുടെ കണ്ണുനീർ തുടച്ചിട്ടും നമ്മുടെ കണ്ണീരൊപ്പാൻ ആരുമി ല്ലാതെ വരുമ്പോൾ.... ഇങ്ങനെ ജീവിതത്തിൽ നാം അനുഭവിക്കുന്ന അശാന്തി യുടെയും പാഴായിപ്പോകുന്ന കർമ്മങ്ങളുടെയും എത്രയോ പൊള്ളുന്ന കഥകൾ ഓരോ ദിനാന്ത്യത്തിലും നമുക്ക് കുറിച്ചുവയ്ക്കാനുണ്ട്! ഇത്തരം നഷ്ടബോധ ത്തിന്റെ പടവുകളിലേയ്ക്കാണ് ക്രിസ്തു കടന്നുവരുന്നത്. അനുദിന ജീവി തത്തിന്റെ പുലർകാല വേളയിൽ ക്രിസ്തു വീണ്ടും നമ്മോടു ചോദിക്കുന്നു, 'കുഞ്ഞുങ്ങളേ, നിങ്ങൾക്ക് ഒന്നും കിട്ടിയില്ലേ...?'

### "വന്നു പ്രാതൽ കഴിക്കുവിൻ" - ക്രിസ്തുവിലേക്ക് മടങ്ങി വരുവാനുള്ള പുനർക്ഷണത്തിന്റെ സാധ്യത

യേശു പറഞ്ഞു. "വന്നു പ്രാതൽ കഴിക്കുവിൻ." ശിഷ്യന്മാരിലാരും അവ നോട് നീ ആരാണ് എന്നു ചോദിക്കാൻ മുതിർന്നില്ല കർത്താവാണെന്ന് അവർ അറിഞ്ഞിരുന്നു. യേശു വന്ന് അപ്പമെടുത്ത് അവർക്കു കൊടുത്തു. അതുപോലെ തന്നെ മത്സ്യവും. യേശു മരിച്ചവരിൽനിന്ന് ഉയിർപ്പിക്കപ്പെട്ടശേഷം ശിഷ്യന്മാ ർക്കു പ്രത്യക്ഷപ്പെടുന്നത് ഇതു മൂന്നാം പ്രാവശ്യമാണ്.

എഴുപത്തെട്ട് വ്യത്യസ്ത കഥാപാത്രങ്ങളുടെ വീക്ഷണത്തിലൂടെ യേശു വിന്റെ ചിത്രം വരച്ചിടുന്ന ഭാവനാസമ്പന്നമായ കൃതിയാണ് Jesus, the Son of Man ('മനുഷ്യപുത്രനായ ക്രിസ്തു'). ദേവദാരുക്കളുടെ നാടായ ലെബനോ ണിന്റെ പുത്രനും സാഹിത്യലോകത്തും താത്വിക ലോകത്തും ഒരുപോലെ പ്രസിദ്ധനുമായ ഖലീൽ ജിബ്രാൻറെ തൂലികയിൽനിന്നുള്ള അതിപ്രശ സ്തമമായ ഗ്രന്ഥമാണിത്.

ഉത്ഥാനാനന്തരമുള്ള രംഗം ഇങ്ങനെയാണ് ജിബ്രാൻ ചിത്രീകരിക്കുന്നത്.

ക്രിസ്തു പുറത്തേയ്ക്ക് ഇറങ്ങുകയായിരുന്നു. പത്രോസും തോമസും മറ്റു ള്ളവരും അവിടുത്തെ അനുഗമിച്ചു. നടന്നകന്ന് കുന്നിൻ ചെരുവുകൾ കടന്ന് അവർ സമതല പ്രദേശത്ത് എത്തിയപ്പോഴേയ്ക്കും സന്ധ്യയായിരുന്നു.

തോമസ് പറഞ്ഞു, "കർത്താവേ, ഇരുട്ടായല്ലോ, ഇനി നമുക്കു വഴികാണാ താകില്ലേ?"

ക്രിസ്തു പറഞ്ഞു, "നിങ്ങൾക്ക് വിശന്നപ്പോൾ ഞാൻ നിങ്ങളെ ഉയരങ്ങളി ലേയ്ക്കു നയിച്ചു, ഭക്ഷണം തന്നു. ഇപ്പോഴിതാ, വിശപ്പോടെ ഞാൻ നിങ്ങളെ താഴേയ്ക്കെത്തിച്ചിരിക്കുന്നു. പക്ഷേ, ഇന്നു രാത്രി എനിക്ക് നിങ്ങളോടൊപ്പം വരാനാകില്ല. ഞാൻ ഏകനായിത്തന്നെ ഇരിക്കണം."

പിന്നെ പത്രോസാണ് സംസാരിച്ചത്, "ഇരുളിൽ ഞങ്ങളെ ഒറ്റയ്ക്കു വിട്ടിട്ട് അങ്ങു പോകയാണോ, കർത്താവേ....?! അങ്ങ് ഞങ്ങളോടൊപ്പം ഉണ്ടെങ്കിൽ...."

ക്രിസ്തു പറഞ്ഞു, "ഞാനിപ്പോൾ ഏകനായിത്തന്നെ ഇരിക്കണം. നിങ്ങ ൾക്ക് ഇനിയും എന്നെ കാണണമെങ്കിൽ, നമ്മൾ ആദ്യം കണ്ട തടാകക്കരയിൽ വരിക! അതേ, ഗലീലിയിൽ വരിക..."

പിൻമടക്കത്തിന്റെ reverse revolution കഥയാണ് നാമിന്ന് പഠിക്കുന്നത്.

ആദ്യം കണ്ടുമുട്ടിയ തടാകക്കരയിലേയ്ക്കുള്ള പിന്മടക്കം. ഗുരുവിന്റെ മരണ ശേഷം ശിഷ്യന്മാർ ഭയവിഹ്വലരായി ചിതറിപ്പോയിരുന്നു. ബോധ്യങ്ങൾ നഷ്ട പ്പെട്ട്, പ്രത്യാശ അറ്റവരുമായിരുന്നു.

എല്ലാം അവസാനിച്ചതുപോലെ എന്നാൽ അവരിൽ ചിലർ ശൂന്യമായ കല്ലറ കണ്ടെന്നും. പിന്നെ ക്രിസ്തു ഉത്ഥാനംചെയ്തുവെന്ന വാർത്ത ദൈവദൂതനിൽ നിന്നും കേട്ടതായും പറഞ്ഞു. അതു മഗ്ദലിയിലെ മറിയം ഉൾപ്പെടെയുള്ള ഏതാനും സ്ത്രീകളായിരുന്നു. അവർ ചെന്ന് വിവിരം മറ്റു ശിഷ്യന്മാരെ അറി യിച്ചു. കേട്ട കാര്യങ്ങൾ ആദ്യം അവിശ്വാസ്യമായി തോന്നിയെങ്കിലും, നഷ്ട ധൈര്യരായ അവരുടെ ജീവിതത്തിൻറെ ഇരുട്ടിലേയ്ക്ക് പ്രത്യാശയുടെ വെളിച്ചം മെല്ലെ വീശുകയായിരുന്നു. അരുൾ ചെയ്തിരുന്നതുപോലെ 'ക്രിസ്തു ഉത്ഥാനം ചെയ്തു'വെന്ന വാർത്ത പ്രചരിക്കുവാൻ തുടങ്ങി. ഒപ്പം ഗലീലിയയിലേയ്ക്ക് പോകുവാനുള്ള ആഹ്വാനവും. അവിടെവച്ച് അവിടുത്തെ കാണാമെന്നുള്ള സന്ദേശം അവർക്കു ലഭിച്ചു. ശിഷ്യന്മാരെ ക്രിസ്തു ആദ്യം വിളിച്ച ഇടമാണ് ഗലീലി. അവിടെയായിരുന്നു എല്ലാറ്റിൻറെയും തുടക്കം! അവിടേയ്ക്ക് പോവുക എന്നു പറഞ്ഞാൽ, വിളിച്ചിടത്തുനിന്നും വീണ്ടും തുടങ്ങുകയെന്നാണർത്ഥം. ഒരിക്കൽ ഗലീലിയാക്കടലിൽ പത്രോസും കൂട്ടരും മീൻപിടിക്കവെയാണ് ക്രിസ്തു ആ തീരങ്ങൾ പരതി വന്നത്. അവരെ അവിടുന്ന് വിളിച്ചപ്പോൾ, തങ്ങളുടെ വഞ്ചിയും വലയുമെല്ലാം ഉപേക്ഷിച്ച്, അവർ ക്രിസ്തുവിൻറെകൂടെ ജീവിതത്തിന്റെ പുതിയ തീരങ്ങളിലേയ്ക്കു പുറപ്പെട്ടുപോയതാണ് (മത്തായി 8, 4-12).

**ഗലീലിയായിലേയ്ക്കു മടങ്ങുക - ഒരു പുനരവലോകനത്തിന്റെ സാധ്യത**

ഗലീലിയായിലേയ്ക്കു മടങ്ങുക' എന്നുവച്ചാൽ, കുരിശിന്റെയും അതിന്റെ വിജയത്തിന്റെയും അടിസ്ഥാനത്തിൽ എല്ലാം പുനരാവിഷ്ക്കരിക്കുക, പുനരവ ലോകനംചെയ്യുക എന്നാണ്. ക്രിസ്തുവിന്റെ പ്രബോധനങ്ങൾ, അദ്ഭുതങ്ങൾ, നവമായ സമൂഹം, അതിൻറെ ആവേശപൂർണ്ണമായ അനുഭവങ്ങളും പാളിച്ച കളും, ഒരുമിച്ചുള്ള ജീവിതത്തിൽ അവർ കണ്ട ഒറ്റുകൊടുക്കലും വഞ്ചനയും, എല്ലാം ആത്യന്ത്യം പുനർപരിശോധിക്കുക എന്നു പറയുമ്പോൾ, ക്രിസ്തു വിന്റെ അപാരമായ സ്നേഹ പാരമ്യത്തിൽനിന്നും നവമായി തുടങ്ങുക, എല്ലാം പുതുതായി തുടങ്ങുക എന്നുതന്നെയാണ്. നവീകരണത്തിനുള്ള ആഹ്വാന മാണ് ഉത്ഥിതൻ നല്കുന്നത്.

പിന്നെ, 'വന്നു പ്രാതൽ കഴിക്കുവിൻ!' എന്നു പറഞ്ഞ്, ക്രിസ്തു തന്റെ ശിഷ്യന്മാർക്കായി ഭക്ഷണമൊരുക്കുന്ന, മനോഹരമായ സുവിശേഷരംഗമുണ്ട് ഇവിടെ ഗലീലിയിൽ...! വളരെ അടുത്ത സൗഹൃദമാണ് എവിടെയും ഭക്ഷണ കൂട്ടായ്മ വെളിപ്പെടുത്തുന്നത്. ഭക്ഷണം പങ്കുവയ്ക്കാനിരുന്നപ്പോഴാണ് എമാവൂ സിലെ ശിഷ്യന്മാർ ക്രിസ്തുവിനെ തിരിച്ചറിയുന്നത്. അനുദിന ഭക്ഷണമേശ യിലെ പങ്കാളി ക്രിസ്തുവാണെന്ന് തിരിച്ചറിയാൻ നമുക്കു സാധിക്കണം. ജീവി തത്തിൽ കണ്ടു മുട്ടുന്ന ഓരോ വ്യക്തിയെയും വിരുന്നു മേശയുടെ കൂട്ടായ് മയിൽ ചേർക്കാൻ തക്ക സ്നേഹവും ആത്മാർത്ഥതയും ഉത്ഥിതനെപ്പോലെ വളർത്തിയെടുക്കാൻ സാധിക്കണം.

ഉത്ഥാനപ്രഭയെ ഭയന്ന് ഇരുട്ടിൽ കഴിയുന്നവർ മൃതരാണ് എന്നത് പാപ്പാ ഫ്രാൻസിസിന്റെ ചിന്തയാണ്. മൃത്യുഞ്ജയനായ ക്രിസ്തു നല്കുന്ന സന്തോ ഷവും സ്നേഹവും ഉൾക്കൊള്ളാൻ നമുക്കു സാധിക്കണം. ഉത്ഥിതനെ കണ്ടിട്ട് ഭൂതമാണെന്നു വിചാരിച്ച് ഭയന്നുമാറിയ ശിഷ്യന്മാരെപ്പോലെ, ക്രിസ്തുവി നെയും അവിടുത്തെ ഉത്ഥാനപ്രഭയെയും, ഭയക്കുന്ന ശിഷ്യന്മാർ, ക്രൈസ്തവർ ഇന്നുമുണ്ട്.

മുറിപ്പെട്ട ശരീരം കാണിച്ചും, ഭക്ഷണം പങ്കുവച്ചും അവരെ ധൈര്യപ്പെടു ത്തുവാനും, ബോധ്യപ്പെടുത്തുവാനും, തൻറെ ചാരത്ത് ചേർക്കുവാനും ശ്രമി ച്ചിട്ട്, അവർ ഭയന്നു മാറുകയായിരുന്നെന്ന് സുവിശേഷത്തിൽനിന്നും നമുക്കു മനസ്സിലാക്കാം. (യോഹ. 21, 1-14). ഉത്ഥാനത്തിൻറെ യാഥാർത്ഥ്യം വെളിപ്പെടു ത്തിക്കൊണ്ട് ക്രിസ്തു തന്റെ ശിഷ്യന്മാരെ അവിടുത്തെ ആത്മീയ ആനന്ദ ത്തിലേയ്ക്ക് ക്ഷണിക്കുകയായിരുന്നു. ഉത്ഥിതൻറെ സാമീപ്യത്തിൽ നിന്നും ഭയന്നു മാറിയിട്ട് മൃത്യുദമായ ജീവിതം നയിക്കാനുള്ള ആഗ്രഹം ഇന്നും ലോകത്ത് ധാരാളം കാണുന്നുണ്ട്. ക്രിസ്തുവിൻറെ ഉത്ഥാനാനന്ദം മനസ്സിലാ ക്കുകയും അംഗീകരിക്കുകയും ചെയ്യുന്നതിനു പകരം, നാം അതിനെ ഭയക്കു കയും, അതിൽനിന്ന് അകന്നുപോവുകയും ചെയ്യുന്നത് അപകടമാണ്. മരണ ത്തിന്റെ ദുഃഖത്തിലും കരിനിഴലിലും ജീവിക്കാൻ ഇടയാക്കുന്നു.

പകൽവെട്ടത്തിൽ പതിയിരിക്കുകയും രാത്രിയുടെ കൂരിരുട്ടിൽ വിലസു കയും ചെയ്യുന്ന നരിച്ചീറുകളെപ്പോലെ (വവ്വാലുകളെപ്പോലെ) ആവരുത് ക്രൈസ്തവർ.

ഉത്ഥിതനായ ക്രിസ്തു നല്കുന്ന ആത്മീയ സന്തോഷത്തിന്റെ വെളിച്ചം അവഗണിച്ച് തിന്മയുടെ ഇരുട്ടിൽ നിപതിക്കരുത്.

ജീവിതയാത്രയിൽ ഉത്ഥിതൻ നമ്മുടെകൂടെയുണ്ട്. ക്രിസ്തുവിനോടു ചേർന്നുള്ള യാത്രയും, അവിടുത്തോടുള്ള ആത്മീയ സംവാദവുമാണ് നമ്മുടെ അനുദിന ജീവിതങ്ങളെ രൂപാന്തരപ്പെടുത്തേണ്ടത്. നമ്മുടെ സന്തോഷത്തി ലെന്നപോലെ സന്താപത്തിലും, ഉയർച്ചയിലെന്നപോലെ വീഴ്ചയിലും അവി ടുന്ന് നമ്മുടെ ചാരത്തുണ്ട് എന്ന ബോധ്യവും വിശ്വാസവും ഒരിക്കലും കൈ വെടിയരുത്. ക്രിസ്തു ഇന്നും ജീവിക്കുന്നു എന്ന യാഥാർത്ഥ്യ ബോധ്യത്തോടെ മുന്നേറുവാനും, ഉത്ഥിതൻറെ പ്രകാശപൂർണ്ണമായ ജീവിതത്തിൻറെ സന്തോഷം തള്ളിമാറ്റാതെ അതിന്റെ നിറവിൽ ജീവിക്കുവാനും വളരുവാനും നമുക്കു പരിശ്ര മിക്കാം.

◆

## അവധിക്കാല സുറിയാനി പരിശീലനം

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക സംഗീത വിഭാഗമായ ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്, സുറിയാനി ഭാഷ പരിശീലനം നൽകുന്നു. ഓൺലൈനായി രണ്ടു മാസമാണ് കോഴ്സ്. അവധിക്കാല ബാച്ചിന്റെ ക്ലാസ്സുകൾ ഏപ്രിൽ രണ്ടാം വാരം ആരംഭിക്കും. 18-നും 70-നും ഇടയ്ക്കു പ്രായമുള്ളവർക്ക് അപേക്ഷിക്കാം. ഏപ്രിൽ 5-നു മുമ്പ് അപേക്ഷിക്കണം. ഇ മെയിൽ: srutimusics@gmail.com. ഫോൺ: +91 96560 85384, +9194474 09452.

**Pinchu Elizabeth Thomas (Member of Vakathanam St. Johns Orthodox Church) is awarded Ph D in food science and technology from the Central Food Technological Research Institute, Mysore.**





# INVITATION TO A DIVINE FELLOWSHIP

## (First Sunday after New Sunday, John 21:1-14)

Fr. Sajoie Samuel

The public ministry of Jesus Christ was a divine invitation to the people of those times wherein they could associate themselves with the salvific plan of Jesus Christ. In John 1:39 there is an invitation to "Come and see" for a living fellowship with Jesus. In Matthew 11:28 there is an invitation for those that are weary and tired. In Mark 06:31 the disciples are invited to rest. In Matthew 25:34 there is an invitation to the Kingdom of God for those who suffer. Finally in today's Evangelion (John 21:12) there is an invitation to dine with the Lord.

Today's Evangelion reading us from John 21:1 - 14. The setting is by the Lake of Galilee, also called as Sea of Tiberias built in 20 BC in honor of Tiberius Caesar. It is the third appearance of Jesus to His discipes. Seven disciples go out fishing, toil all night, but fail to get a single fish. At dawn Jesus comes up to them and tells them to cast net on the right side of the boat. The disciples get 153 fish and by then Jesus had prepared sumptuous meal for them by the shore. Let us look at the key learning points :

### I. EVERY FAILURE IN OUR LIFE TEACHES US (AND OTHERS) NEW LESSONS

Inspite of having not caught a single fish, the disciples were willing to let down the net once more so as to try their luck. They don't accept defeat even after so blatant a defeat. They were undoubtedly professional fishermen who had learned the trade from their forefathers. Still they did not think twice before heeding the suggestion of a stranger who had no affinity to them. They were humble and meek in their attitude because of which they were able to accept suggestions. Without the hand of God on us, we can do nothing. We might toil the whole night but success might elude us. But when the presence of Jesus is with us, He has a meal ready for us.

None of our defeats go unnoticed. Each defeat in our life is valuable to redeem us out of our depresses state. So when we fail in life we need to be awaiting the crown of glory that awaits us. The darkness of the night might be a reason to dampen our souls. But the bright sunshine of the next dawn has Jesus waiting for us at the shore with a meal ready to be savored. So when failures in life haunt us, let us learn a lesson or two to make it a learning experience for us.

### II. DONT LET YOUR PAST FAILURES RESTRICT YOUR RELATION WITH GOD

During confession many believers confess that though they confess their misdeeds through the sacrament in the past, they are unable to let go off their guilt. This is infact how willfully the evil one tries to curtail our spiritual life. Our past failures should not be a threat to our present life. Peter had denied Jesus during His passion. This should have been enough for a faint hearted person to turn away from Jesus. But Peter lets go off the past and embraces his Savior. Hence, when he gets to identify Jesus, he immediately jumps into the water, forgetting his exhaustion and the good catch of fish.

Revelation 03:20 portrays Jesus as a guest who knocks at a door who would come in, if we open the door for Him. Here, Jesus beckons His disciples for a meal that awaits them on the shore. When Jesus is the Host, He takes hundred percent care of you. He feeds a multitude of more than five thousand people without their asking Him to feed them. As a perfect servant, Jesus washes the feet of His disciples. When we have such a wonderful Savior who waits for us, is it justified on our part do cling to the past failures that would in turn hamper our spiritual life?

### III. THE PATERNAL AND MATERNAL LOVE OF CHRIST TO HIS DISCILPES

In these 14 verses, we see the paternal and maternal love of Jesus towards His disciples. Only a loving father can give professional advice to his children. Jesus instructs them to cast the net on the 'right side of the boat'. Only a loving father can include the efforts of his children in the meal he himself has prepared. A father always showers his choicest blessings in his children. Abraham gives to Isaac, Isaac to Jacob and Jacob to Joseph. The fish the discipes caught were 153 large fish and the net was difficult to be brought ashore.

We also see attributes of a loving mother who has a delicious meal ready on the shore when the family members come back after a tiring day. In fact, even if the disciples had caught nothing, still the meal would have been ready for them. It is the love of a mother that Jesus replicates by the fireside when Peter finds himself when he had denied his Master to the servant girl. When Jesus asks His discipes, if they caught any fish, He is like an affectionate mother trying to ask them how their day went.

So herein we see the fatherly and motherly care of Jesus towards His disciples. He addresses them as 'children' which shows His love towards them. He doesn't scold them for going on a fishing expedition. On the other hand He guides them to get a large catch of fish. Only a loving parent will encourage the children to put up their contribution in a crisis, and bless their output. So Jesus asks disciples to feed the multitude but Himself provides bread and fish. Let's trust in the Lord who knows only to love us like the love of a father and of a mother.

### IV. FAILED IN YOUR MISSION? JUST FOLLOW THE PATH JESUS SHOWED HIS DISCIPLES

The whole night the discipes toiled, but without any success. But in the morning Jesus comes to their midst and shows them three ways by which they could have succeeded. If we can emulate this, we can always succeed in life too.

a. Assess: When Jesus asks the disciples if they caught anything, He was asking them to do an assessment as to where they were going wrong. A change in approach maybe.

b. Understand: it is important to understand what needs to be done when we have assessed the situation. Follow the word of God, pray incessantly, hardwork, etc. can help us to make a decision.

c. Obey diligently: A stranger tells the disciples who were professional fishermen what they had to do. They were humble enough to follow the instructions given by a outright stranger. We should be able to swallow our ego and follow the instructions given to get a net full of blessings.

To conclude, the presence of God is always with us, waiting to bless us with uncountable blessings. The Gospel of St. John starts and ends with plentitude. At the wedding of Cana there was enough wine of utmost quality that was provided by the unending grace of God. When the Gospel ends we see 153 large fish being caught, without the net getting torn. Just as the wine was of superior quality, similarly the fish caught are huge ones. Let us by our faith be recipients of divine blessings kept apart exclusively for us. ❑